# മലങ്കര ഇടവക പത്രിക

പുസ്തകം ൧.] [illegible] കോനൂൻഹ്റായി (മകരം) [ലക്കം ൫.


## വലിയ മാർ ദീവന്നാസ്യോസ്

മലങ്കര ഇടവകയിൽ പകലോമററം തറവാട്ടിൽ തുടർച്ചയായി ഉണ്ടായ എട്ടോൻപതു മെത്രാന്മാരിൽവെച്ചു പ്രസിദ്ധനും ശ്രേഷ്ഠിമാനും സഭയ്ക്കു ഏററം ഗുണം ചെയ്തവനും അവരിൽ ആറാമത്തെ മാർ തോമ്മാ മെത്രാൻ എന്നുകൂടി വിളിക്കപ്പെടുന്ന മാർ ദീവന്നാസ്യോസമെത്രാപ്പോലീത്താ ആയിരുന്നു. ഇദ്ദേഹത്തിന്റെ അസാധാരണ വൈഭവങ്ങളും സഭയ്ക്കുവേണ്ടി സഹിച്ച ബുദ്ധിമുട്ടുകളും നിമിത്തം മഹാൻ എന്നു പേർ സമ്പാദിച്ചു.

മാർ തോമ്മാശ്ലീഹായാൽ കൈവെയ്ക്കപ്പെട്ട കുഡുംബങ്ങളിൽഒന്നായ പകലോമററം തറവാട്ടിന്റെ ഒരു ശാഖയിൽ ഇദ്ദേഹം ജനിച്ചു. ജ്ഞാനസ്നാനപ്പേർ യൌസേപ്പ എന്നായിരുന്നു. പിതാവു ഒരുനമ്പൂരിക്കു കുറെപണം കൊടുപ്പാനുണ്ടായിരുന്നതിനാൽ കടംപിരിക്കുവാൻ നമ്പൂരി കൂടക്കൂടെ ഈ ആളുടെ ഭവനത്തുവന്നു ഉപദ്രവിക്കയും പണം ഇല്ലാഞ്ഞിട്ടു ഓരോ അവധിപറഞ്ഞുപിരിക്കയും പതിവായിരുന്നു. ഒരുദിവസം നമ്പൂരി കടം പിരിക്കുവാൻവന്നിരുന്നസമയമാണ കുട്ടിയുടെ ജനനം ഉണ്ടായതു. നമ്പൂരി നല്ല ജ്യോത്സ്യൻ ആയിരുന്നതിനാൽ കുട്ടിയുടെ ജനനനേരം കുറിച്ചുഗണിച്ചതിൽ ഈ ബാലൻ രാജാവായിതീരണമെന്നു കണ്ടതിനാൽ കടത്തെക്കുറിച്ചു ഒന്നും മിണ്ടാതെ പൊയ്ക്കളഞ്ഞു. ഈ കുട്ടി പ്രായമാകുമ്പോൾ ഹിന്തുരാജവംശം നശിച്ചു ഒരുബൌദ്ധൻ രാജാവാകയും ബ്രാഹ്മണരുടെ പ്രാധാന്യതയ്ക്കു ക്ഷയം തട്ടുകയും ചെയ്യുമെന്നു നമ്പൂരിക്കു ഭ്രമം ജനിച്ചു. അയാൾ ഒരുദിവസം തിരുവനന്തപുരത്തു ചെന്നു മഹാരാജാവിനെകണ്ടു മുഖം കാണിച്ചപ്പോൾ മേൽപ്രകാരം രാജാസനം പ്രാപിക്കത്തക്ക യോഗബലത്തോടുകൂടെ ഒരു നസ്രാണികുട്ടി ജനിച്ചിരിക്കുന്നു എന്നും കുട്ടിയുടെ ആയിസ്സിനു അന്തരം വരുവാൻ തക്ക ഏതെങ്കിലും പ്രവൃത്തി കല്പിച്ചു ചെയ്തില്ലെങ്കിൽ രാജവംശം നശിച്ചുപോകുമെന്നും മററും തിരുമനസ്സറിയിച്ചു. മഹാരാജാ

വും ബുദ്ധിമാനും വിവേകിയും ആയിരുന്നതുകൊണ്ടു നമ്പൂരിയുടെ ഈ ജ്യോതിഷവചനത്തെ ഒട്ടും ഗണ്യമാക്കീട്ടില്ലെന്നു മാത്രമല്ല കുട്ടിക്കു രാജയോഗം ഉണ്ടെങ്കിൽ അവന്റെ ജാതിമേൽ മാത്രമായിരിക്കെ ഉള്ളു എന്നും അതുകൊണ്ടു നമ്മുടെ കുഡുംബത്തിനു ഒരു ദോഷവും തട്ടുകയില്ലെന്നും മറുപടി പറഞ്ഞു. എങ്കിലും അന്നെതന്നെ ഈ കുട്ടിയെക്കുറിച്ചു അന്വെഷണം ചെയ്തിരുന്നു. ഈ കാലത്തു ഇളയതമ്പുരാനായിരുന്ന ആൾ വലിയ തമ്പുരാനായിരിക്കുമ്പോൾ ഇദ്ദേഹം മെത്രാസ്ഥാനം പ്രാപിച്ചു മുമ്പൊ കാണിക്കുവാൻ ചെന്ന സമയം ഈ ചരിത്രങ്ങൾ മഹാരാജാവു തന്നെ കല്പിക്കയുണ്ടായി.

ഇങ്ങനെ പൂർണ്ണഭാഗ്യവാനായി ജനിച്ച യൊസേപ്പു കുട്ടി തന്റെ ചാച്ചക്കാരനും മെത്രാനുമായിരുന്ന ൬-ാമത്തെ മാർ തോമ്മാമെത്രാനാൽ വൈദികസ്ഥാനത്തിന്റെ ആദ്യപദവിക്കു തിരഞ്ഞെടുക്കപ്പെട്ടു.

അനന്തരം ൭-ാം മാർതോമ്മാമെത്രാന്റെ കാലത്തു തനിക്കുസ്ഥാനപൂർത്തി വരുത്തി കൊടുക്കണമെന്നു അന്ത്യോഖ്യാ സിംഹാസനത്തിലേക്കു വളരെ അപേക്ഷകൾ അയച്ചിരുന്നതു കൂടാതെ മെല്പട്ടക്കാരെ കൊണ്ടുവരുന്നതിനു അന്നു മലയാളത്തുവന്നു താമസിച്ചിരുന്ന ശെമ്മാശു അന്തോൻ എന്ന ഒരു പരദേശിയെ പ്രത്യേകം അന്ത്യോഖ്യായ്ക്കു അയച്ചു. മൂന്നാമത്തെ ഗീവറുഗീസ എന്ന ഇഗ്നാത്യോസ പാത്രിയർക്കീസു ബാവായുടെ കല്പന പ്രകാരം മാർ ബസേലിയോസ മപ്രിയാനായും മാർ ഗ്രിഗോറിയോസ മെത്രാപ്പോലീത്തായും യോഹന്നാൻറമ്പാനും ഒരു കോറെപ്പിസ്കോപ്പായും ഒരുമിച്ചു ൧൭൫൧-ൽ മലയാളത്തുവന്നു. ൭-ാം മാർ തോമ്മായെ മെത്രാപ്പോലീത്തായായി വാഴിക്കുവാൻ സ്ഥാതിക്കോനും വടിമുടിസ്ലീബാ മുതലായതും കൊണ്ടുവന്നിരുന്നു.

ഇവർ വന്നതിനു ൧൨൦൦൦ രൂപാ ലന്തകമ്പനിക്കാർ ചിലവു ചോദിക്കയും അതു കൊടുക്കുന്നതിനു ൭-ാം മാർതോമ്മാ അപ്രാപ്തനാകയും ചെയ്തുകൊണ്ടു തോമ്മാമെത്രാനും ബാവാന്മാരും തമ്മിൽ അത്ര രമ്യമില്ലാതെ വന്നതിനാൽ ൭-ാം മാർ തോമ്മാ സ്ഥാനം ഏല്ക്കുന്നതിനു ഇടയായില്ല. അതിനാൽ മപ്രിയാനാ തന്റെ കൂടെവന്ന യോഹന്നാൻറമ്പാനെ മാർ ഈവാനിയോസ എന്ന നാമത്തിൽ മെത്രാനായി വാഴിച്ചശേഷം കൊച്ചിയിൽ മട്ടാഞ്ചേരി പള്ളി പണിയിച്ചു അവിടെ താമസിച്ചു മരിക്കയും കണ്ടനാട്ടു അടക്കപ്പെടുകയും ചെയ്തു.

ഇതിനിടയിൽ ൭-ാം മാർതോമ്മാ നമ്മുടെ പ്രസംഗനായകനായ യൌസേപ്പു കത്തനാരെ ൮-ാം മാർ തോമ്മായായി വാഴിച്ചശേഷം മരിച്ചുപോയി. എങ്കിലും ൮-ാം മാർതോമ്മാ സഭയുടെ ക്ഷേമത്തിൽ തല്പരനും ബുദ്ധിമാനും ആയിരുന്നതുകൊണ്ടു ബാവാന്മാരുമായി യോജിച്ചു. കാതോലിക്കാ മരിച്ചുപോയിരുന്നതുകൊണ്ടു മാർ ഗ്രിഗോറിയോസും ഈവാനിയോസും കൂടി ൧൭൭൨-ൽ ൮-ാം മാർതോമ്മായെ മാർദിവന്നാസ്യോസ എന്നപേരിൽ മെത്രാപ്പോലീത്തായായി വാഴിച്ചു പാത്രിയർക്കീസിനാൽ അയക്കപ്പെട്ട സ്ഥാതിക്കോൻ മുതലായതു കൊടുത്തു സഭാഭരണം ഭരമേല്പിച്ചു.

ഇദ്ദേഹത്തിന്റെ കാലത്തായിരുന്ന പ്രസിദ്ധനായ മാത്തു തരകന്റെ ഉയൎച്ച ഉണ്ടായത. തരകൻ റോമ്മാസുറിയാനിക്കാരൻ ആയിരുന്നു. പുത്തൻകൂർ പഴയകൂർ രണ്ടു സഭകളെ ഒന്നായി ചേൎക്കണമെന്നു തരകൻ നിശ്ചയിച്ചു അയാൾക്കുണ്ടായിരുന്ന രാജസേവയുടെയും ദ്രവ്യശക്തിയുടെയും സ്വാധീനം കൊണ്ടു നമ്മുടെ മെത്രാപ്പോലീത്തായെ ഉപദ്രവിക്കുവാൻ തുടങ്ങി. പാണ്ടിയാല പൈലൊ എന്നൊരാളെ തരകൻ മുഖാന്തിരം ബാബേലിൽനിന്നു മെത്രാനാക്കി വരുത്തുകയും യൂറോപ്യൻ റോമ്മാ മെത്രാന്മാരുടെ അധികാരത്തെ വിടുത്തുകയും ചെയ്യിരുന്നതുകൊണ്ടു പുത്തൻകൂറ്റുകാരെക്കൂടെ അദ്ദേഹത്തോടു ചേൎക്കണമെന്നു തരകനു മോഹം ജനിച്ചു. ആദ്യമായി രണ്ടുഭാഗത്തുനിന്നും പ്രതിപുരുഷന്മാരെ നിയമിച്ചു മതവിഷയത്തെക്കുറിച്ചു വാദങ്ങൾ നടത്തി ജയിക്കുന്ന കക്ഷിയിലേക്കു ചേരണമെന്നാണ അഭിപ്രായം ഉണ്ടായത. രണ്ടുമൂന്നു പ്രാവശ്യം ഈ ഉദ്ദേശ്യത്തോടുകൂടി യോഗം കൂടി വാദം നടന്നു വരുമ്പോൾ തരകന്റെ സംബന്ധത്തിൽ ആരെങ്കിലും പെട്ടെന്നു മരിച്ചെന്നൊ ഏതെങ്കിലും അപകടം നേരിട്ടെന്നൊ ഓരൊ ശാതകൾ ദൈവകൃത്യാ ഉത്ഭവിച്ചതിനാൽ വാദം മുഴുവനാക്കുവാൻ കഴിഞ്ഞില്ല. കടശി രാജസേവകൊണ്ടു ബലം ചെയ്ക എന്നു തന്നെ തരകൻ നിശ്ചയിച്ചു മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ റോമ്മാ മതത്തിലേക്കു ചേരണമെന്നു സൎക്കാരിനെക്കൊണ്ടു നിൎബ്ബന്ധിപ്പിച്ചു. സമ്മതിക്കാഞ്ഞതിനാൽ നിരണത്തു പള്ളിയിൽ വച്ചു മെത്രാപ്പോലീത്തായെ തടഞ്ഞു. മുറിയിൽനിന്നു വെളിക്കിറങ്ങാതെ മൂന്നാലുദിവസംവരെ ഭക്ഷണംപോലും അനുവദിക്കാതെ ബുദ്ധിമുട്ടിച്ചു. മെത്രാപ്പോലീത്തായുടെ വക സകല സ്വത്തുക്കളും കണ്ടുകെട്ടി വിറ്റെടുത്തു കടശി മെത്രാപ്പോലീത്തായെ ആലപ്പുഴയ്ക്കു കൊണ്ടുപോയി തത്തൻപള്ളിയിൽ വച്ചു റോമ്മാവിശ്വാസത്തിലേക്കു ബലമായി വഴക്കി പത്തീറാ വച്ചു [illegible]-ൽ ഇടവം ൩൦-ാനു കുൎബ്ബാന ചൊല്ലിച്ചു. പിന്നെ ആലപ്പുഴ പള്ളിയിലും കല്ലൂക്കാട്ടു പള്ളിയിലും കൂടെ ഓരോ കുൎബ്ബാന ചൊല്ലിക്കയുണ്ടായി. ഇത്രയും നടന്നപ്പോൾ തരകനെ നാഞ്ചിനാട്ടുകാർ ചെവി ചെത്തി അപമാനിച്ചതിനാൽ തരകന്റെ ഊജ്ജിതം പെട്ടെന്നു ക്ഷയിച്ചതോടുകൂടി മെത്രാപ്പോലീത്താ തരകന്റെ ഇരിമ്പുനുകത്തെ കുടഞ്ഞുകളഞ്ഞു. ബലത്താൽ എങ്കിലും പത്തീറാ വച്ചു കുൎബ്ബാന ചൊല്ലിപ്പോയതിനു പ്രതിവിധിയായി മെത്രാപ്പോലീത്തായുടെ ചിലവുമ്മേൽ മലങ്കരെ ഉണ്ടായിരുന്ന എല്ലാ പള്ളികളിലും പാപപരിഹാര കുൎബ്ബാന ചൊല്ലിച്ചു.

ഇതിന്റെ ശേഷം ഈ മെത്രാപ്പോലീത്താ ബ്രിട്ടീഷഖജനാവിൽ ആണ്ടിനു നൂറ്റുക്കു എട്ടു പലിശയ്ക്കു ൩൦൦൦ പൂവരാഹൻ റസിഡെണ്ടു കൎന്നൽ മെക്കാളിസായ്പു മുഖാന്തിരം ഏല്പിച്ചു വട്ടിയ്ക്കിട്ടു. ഇതുമുതൽ ഇന്നും സുറിയാനി സഭയ്ക്കു ഒരു ശാശ്വതധനമായി കിടക്കുന്നതിനാൽ വലിയ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്തായുടെ നാമം ലോകാവസാനത്തോളം നിലനില്ക്കത്തക്കതായിരിക്കുന്നു.

അനന്തരം [illegible]-ൽ ഡാക്ടർ ബുക്കാനാൻ എന്നൊരു പാദ്രി

സുറിയാനിസഭയെ കാണ്മാൻ വന്നിരുന്നു. മെത്രാപ്പോലീത്തായുമായി പല പ്രാവശ്യം കാണുകയും തമ്മിൽ യോജിക്കണമെന്നു ആലോചന പറകയും ചെയ്തു. എന്നാൽ മെത്രാപ്പോലീത്തായോ യോജിപ്പിനു വളരെ ഇഷ്ടൻ ആയിരുന്നു എങ്കിലും സുറിയാനി സഭയുടെ വിശ്വാസത്തിനും ശുദ്ധതയ്ക്കും കേടുവരത്തക്ക യാതൊരു യോജിപ്പിനും സമ്മതികാൻ ഇടയില്ലെന്നു മറുപടി പറഞ്ഞു. ആലോചം പുരാതനവും ആകലിൽ എഴുതിയതുമായ ഒരു കയ്യെഴുത്തു വേദപുസ്തകം മെത്രാപ്പോലീത്താ ബുക്കാനാൻ സായ്പിനു സമ്മാനമായി കൊടുത്തു. ഇതിൽ നിന്നാണ ഇപ്പോൾ നാം ഉപയോഗിച്ചു വരുന്ന സുറിയാനി വേദപുസ്തകം ബിലാത്തിയിൽ അച്ചടിച്ചു കിട്ടിയത്.

ഇതുകൂടാതെ ഈ മെത്രാപ്പോലീത്തായുടെ പരിശ്രമത്താൽ കായംകുളത്തു പീലിപ്പോസു റമ്പാൻ നാലു സുവിശേഷങ്ങളെ മലയാളത്തിൽ തർജ്ജമ ചെയ്കയും ബുക്കാനാൻ മുഖാന്തിരം ബൊമ്പായിൽ അച്ചടിപ്പിച്ചു വരുത്തുകയും ചെയ്തു.

പുത്തൻകാവുപള്ളി ഈ മെത്രാപ്പോലീത്തായാൽ സ്വന്ത ചിലവുമേൽ പണിയപ്പെട്ടു. ഇദ്ദേഹം മാർ ഈവാനിയോസു ബാവായോടുകൂടി പകലൊമററം തറവാട്ടിൽ നിന്നുള്ള മത്തായി കത്തനാരെ മാർതോമ്മാ എപ്പിസ്കോപ്പായായി വാഴിച്ച ശേഷം ൧൮൦൮- മീനമാസം ൨൪-ാംനു- നിരണത്തുവച്ചു പരമസ്വാസ്ഥതയെ പ്രാപിക്കയും തന്റെ അപേക്ഷപ്രകാരം പുത്തൻകാവുപള്ളിയിൽ അടക്കപ്പെട്ടുകയും ചെയ്തു.

വലിയ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്തായുടെ സ്വഭാവങ്ങളെക്കുറിച്ചു ഒരു പഴയഗ്രന്ഥത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:- ഇദ്ദേഹം വളരെ ഭക്തനും സമാധാന പ്രിയനും സൌമ്യനും സഭയുടെ ഉയൎച്ചക്കു അതി തല്പരനും എറിവുള്ളവനും പിറുപിറുപ്പു കൂടാതെ ഞെരുക്കം സഹിച്ചവനും ആയിരുന്നു. ദീൎഘായിസ്സും ദീൎഘഭരണവും അനുഭവിച്ചു. കാഴ്ചക്കു സുന്ദരനും ദീൎഘകായനും ആയിരുന്നു. താടി മടിവരെ എത്തത്തക്കവണ്ണം ദീൎഘമുള്ളതായിരുന്നു.

---

### മരണാനന്തരാവസ്ഥ.

(൪)

ഇതുവരെ മൂന്നു പ്രസംഗങ്ങളായി ഈ വിഷയത്തെക്കുറിച്ചു പ്രസ്താവിച്ചു ഭാഗങ്ങൾകൊണ്ടു മരണശേഷം ആത്മാക്കൾ ഗുണദോഷങ്ങളെയും സുഖദുഃഖങ്ങളേയും പരിഗ്രഹിക്കുവാൻ തക്ക സ്ഥിതിയിൽ ഇരിക്കുന്നു എന്നും ആത്മാക്കൾക്കു ക്ഷയമൊ അഭിവൃദ്ധിയൊ വരുമെന്നും വിശ്വാസികളായ മരിച്ചവർ മരണശേഷം വിധിവരെ ശുദ്ധീകരണം പ്രാപിച്ചു വരുന്നു എന്നും കണ്ടുവല്ലൊ.

ആത്മാവും ശരീരവും തമ്മിൽ വേർപെട്ടാൽ ആത്മാവിനു പിന്നീടു സ്ഥിതിഭേദം വരാമെന്നു മുമ്പിൽ കാണിച്ചിരിക്കുന്ന തെളിവുകൾ

ശരിയായി സമ്മതിക്കപ്പെടുന്ന പക്ഷം ആ സ്ഥിതിഭേദം ജീവികളുടെ പ്രാൎത്ഥനയാൽ വൎദ്ധിപ്പിക്കപ്പെടാമൊ, വൎദ്ധിപ്പിക്കപ്പെടാമെങ്കിൽ എത്രത്തോളം എന്നൊരു പ്രധാന ചോദ്യം ഉണ്ടാകാവുന്നതിനാൽ ഈ പ്രാവശ്യം പറവാൻപോകുന്നതു ഈ ചോദ്യത്തിന്റെ ഉത്തരമാകുന്നു.

ജീവികളായ മനുഷ്യരുടെ ഇടയിൽ ഒരു ആളിന്റെ ഗുണവും ദോഷവും തന്റെ സഖിമാരുടെ പ്രവൃത്തികൊണ്ടു ഏറക്കുറെ വരുത്തപ്പെടാമെന്ന വേദം സൂക്ഷ്മമായി കാണിക്കുന്നുണ്ടു. പല ശുദ്ധിമാന്മാരുടെ ജീവചരിത്രം വായിച്ചാൽ ഇതിലേക്കു തെളിവു കാണാം. അബ്രാഹം സോദോമിനു വേണ്ടിയും മോശ ഇസ്രായെലിനു വേണ്ടിയും യോബു തന്റെ ചങ്ങാതിമാൎക്കു വേണ്ടിയും പ്രാൎത്ഥിച്ചതായും അതു ഏറക്കുറെ ഫലപ്പെട്ടതായും നാം വായിക്കുന്നു. അതിരില്ലാത്ത പ്രകാരം ദുഷ്ടത വൎദ്ധിക്കുമ്പോൾ മാത്രമെ വിശ്വാസിയുടെ പ്രാൎത്ഥന നിഷ്ഫലമാകു എന്നു എസക്കിയെൽ കാണിക്കുന്നു. (൧൪-൧൪) "ശീമോനെ ശീമോനെ കോതമ്പുപോലെ നിന്നെ അരിപ്പാൻ സാത്താൻ ചോദിച്ചു. എന്നാൽ നിന്റെ വിശ്വാസം ക്ഷയിക്കാതിരിപ്പാൻ ഞാൻ നിനക്കുവേണ്ടി പ്രാൎത്ഥിച്ചു. നീ മനസ്സുതിരിയപ്പെട്ടശേഷം നിന്റെ സഹോദരന്മാരെ ഉറപ്പിക്ക" എന്നിപ്രകാരം ഒരിക്കലും, തന്നെ കുരിശിൽ തൂക്കിയവരെക്കുറിച്ചു മരണ സമയത്തും കൎത്താവു പ്രാൎത്ഥിച്ചതു കൊണ്ടു ഈ പ്രമാണം വീണ്ടും സ്ഥിരമാക്കപ്പെട്ടിരിക്കുന്നു. ശുദ്ധ പൌലൂസു തനിക്കുവേണ്ടിയും എല്ലാ ശുദ്ധിമാന്മാൎക്കു വേണ്ടിയും പ്രാൎത്ഥിപ്പാൻ സഭയോടു അപേക്ഷിക്കയും സഭക്കു വേണ്ടി അവൻ തന്നെ പ്രാൎത്ഥിക്കയും ചെയ്യുന്നു. (എഫെ- ൬. ൧൮ ഇത്യാദി) നീതിമാന്റെ താല്പൎയ്യമുള്ള പ്രാൎത്ഥന വളരെ സാധിക്കുന്നു എന്നു യാക്കോബും പഠിപ്പിക്കുന്നു. (൫- ൧൬, ൧൭)

ഇന്നാൽ ഈ തെളിവുകൾ എല്ലാം ജീവികളെ സംബന്ധിക്കുന്നവയാകുന്നു പറയും. നാം എല്ലാവരും സഹോദരന്മാരാകയാൽ മാനുഷ സഹതാപവും ക്രിസ്തീയസഹോദരത്വവും പരസ്പരം പ്രാപിപ്പാൻ ആവശ്യപ്പെടുന്നു എന്നു ഇവ കാണിക്കുന്നു. മരിച്ചവരും ജീവികളുമായ ക്രിസ്ത്യാനിസമൂഹം ഒട്ടുക്കു ഒരു ഗോത്രക്കാരും പരസ്പരം സഹോദരന്മാരും ആയിരിക്കുന്ന സ്ഥിതിക്കു നമ്മുടെ പ്രാൎത്ഥനക്കു മരണംകൊണ്ടു തടസ്സം ഉണ്ടാകാവുന്നതല്ല.

അതുകൊണ്ടു നാം പ്രാൎത്ഥിക്കേണ്ടു വിധം എങ്ങിനെയെന്നറിയെണമെങ്കിൽ ആദ്യ അപ്പൊസ്തോല സഭ പ്രാൎത്ഥിച്ചതു ഏതുപ്രകാരമെന്നു അന്വെഷിച്ചു അതുപൊലെ ചെയ്കയാണ വെണ്ടതു. എന്തെന്നാൽ വിശ്വാസത്തിന്റെ പൂൎണ്ണതയിൽ ഇരുന്ന കാലവും അപ്പൊസ്തോലന്മാരിൽനിന്നുതന്നെ സകലവും കണ്ടുപഠിച്ച കാലവും ആയിരുന്നതുകൊണ്ടു ക്രിസ്തുവിന്റെ ഉപദെശത്തെ ശരിയായി ധരിച്ചു ചെയ്യുവർ അവർ ആയിരുന്നു.

ഭൂമിയിലുള്ള മനുഷ്യരുടെ പ്രാൎത്ഥന മരിച്ചവരുടെ ആത്മാക്കളുടെ സ്ഥിതിയൊടു എത്രത്തോളം സംബന്ധിക്കുമെന്നു അവർ വിശ്വസിച്ചിരുന്നു എന്നു അന്വെഷിക്കേണ്ടതു നമ്മുടെ മുറയാകുന്നു.

എന്നാൽ ക്രിസ്തുതന്നെ ഈ കാൎയ്യത്തെക്കുറിച്ചു ഒന്നും പഠിപ്പിച്ചിട്ടില്ലന്നു ജരു ആക്ഷെപം പറയാറുണ്ടു. അതിനെ ഞങ്ങൾ സമ്മതിക്കുന്നില്ല. അഥവാ ക്രിസ്തു ഈ കാൎയ്യത്തിൽ മൌനമായിരുന്നു എന്നിരിക്കട്ടെ. എന്നാൽ ആ മൌനത്തിനു കാരണമെന്തു?. താൻ ഈ ഉപദെശത്തെ ഒരിക്കലും ആക്ഷെപിച്ചിട്ടുമില്ല. ആ സ്ഥിതിക്കു താൻ മൌനമായിരുന്നതു ഒരുവെള മരിച്ചവൎക്കുവെണ്ടി പ്രാൎത്ഥിക്കുന്നതു അന്നു നടപ്പില്ലാഞ്ഞതുകൊണ്ടു ഒന്നും പറവാൻ ആവശ്യപ്പെടാഞ്ഞതിനാലൊ അല്ലെങ്കിൽ അന്നു നടപ്പുണ്ടായിരുന്നാൽ അതിൽ തനിക്കു ആക്ഷെപം ഇല്ലാഞ്ഞതിനാലൊ ആയിരിക്കണം. യഹൂദസഭയിൽ ഈ നടപ്പുണ്ടായിരുന്നു എന്നു മക്കബായ പുസ്തകം സാക്ഷിക്കുന്നു. ചരിത്രമായിട്ടെങ്കിലും ഇതിനെ എല്ലാ ക്രിസ്ത്യാനികളും സമ്മതിക്കുന്നു. അതുകൂടാതെ യഹൂദന്മാരുടെ പള്ളിക്രമത്തിലും മരിച്ചവൎക്കു വെണ്ടിയുള്ള അപെക്ഷകൾ ധാരാളം ഉണ്ടു. അവയിൽ ചിലതു ക്രിസ്തുവിനു മുമ്പുള്ളതാണെന്നു പൊതുവിൽ സമ്മതിക്കപ്പെട്ടിരിക്കുന്നു. ദൃഷ്ടാന്തമായി "കാദിശ്" എന്നും "ഹാസ്കറാത് ന്ശാമൊത്" എന്നും വിളിക്കപ്പെടുന്ന പ്രാൎത്ഥന ക്രമങ്ങളെ പരിശൊധിച്ചാൽ മതി. ഇവയിൽ ചിലതു ക്രിസ്തുവിനു മുമ്പെ ഉള്ളവയാണ. യെറുശലെമിന്റെ നാശത്തൊടു കൂടി ഭൂമിയുടെ നാലു ഭാഗത്തും ചിതറിപ്പൊയ യഹൂദന്മാൎക്കു പരസ്പരം സഹവാസത്തിനു മാൎഗ്ഗമില്ലാതിരുന്നിട്ടും എല്ലാ സ്ഥലങ്ങളിലും ഈ പ്രാൎത്ഥനാക്രമങ്ങളെ ഉപയൊഗപ്പെടുത്തി വരുന്നതു കൊണ്ടു അവ അവരുടെ വെൎപിരിവിനു മുമ്പെയുള്ള ക്രമങ്ങൾ ആണെന്നു പൊതുവിൽ അനുമാനിച്ചിരിക്കുന്നു. അതിൽ നിന്നു ഒരു പ്രാൎത്ഥന താഴെ ചെൎക്കുന്നു.

"ദൈവമെ എന്റെ പിതാവും കൎത്താവുമായ ഇന്നാന്റെ മകൻ ഇന്നാൻ തന്റെ നിത്യഭവനത്തെക്കു പൊയിരിക്കുന്നതിനാൽ അവനു വെണ്ടി ഞാന ഒരു ധൎമ്മം ചെയ്യുന്നതു കൊണ്ടു അവന്റെ ആത്മാവു അബ്രാഹം, ഇസഹാക്കു, യാക്കൊബു, സാറാ, റിബെക്കാ, റാഹെൽ, ലെയാ മുതലായി പുരുഷന്മാരും സ്ത്രീകളുമായ പരിശുദ്ധന്മാരുടെ ആത്മാക്കളൊടുകൂടി ജീവന്റെ കെട്ടിൽ കെട്ടപ്പെട്ടമാറാകെണമെ".

കൎമ്മാനുഷ്ഠാനത്തിൽ ഈ പ്രാൎത്ഥന ചൊല്ലുവാൻ സമയമാകുമ്പൊൾ മാതാപിതാക്കന്മാർ ജീവനൊടിരിപ്പുള്ളവർ സംഘത്തിൽനിന്നു വിട്ടുപൊകണമെന്നുകൂടി ഒരു ചട്ടം യഹൂദന്മാൎക്കുണ്ടു. അതിനാൽ ഈ പ്രാൎത്ഥന സാക്ഷാൽ മരിച്ചവൎക്കുവെണ്ടിയും അവ പ്രതിഫലമുണ്ടെന്നുള്ള വിശ്വാസത്തിന്മെലും ചെയ്യുകയാണെന്നു തെളിയുന്നു. നിങ്ങൾ ധൎമ്മം ചെയ്യുമ്പൊൾ നിന്റെ ഇടത്തുകൈ ചെയ്യുന്നതു വലത്തുകൈ അറിയരുതെന്നു കൎത്താവു കല്പിച്ചതു മെല്പറഞ്ഞ പ്രാൎത്ഥനയിൽ പ്രസ്താവിച്ചപ്രകാരം മരിച്ചവൎക്കു വെണ്ടി ചെയ്യുന്ന ധൎമ്മത്തെ ഓൎത്തുംകൊണ്ടും പറഞ്ഞതാകുന്നു എന്നു അഭിപ്രായപ്പെടുന്നവർ ഉണ്ടു.

ഇതുപൊലെ അനെകം പ്രാൎത്ഥനകൾ യഹൂദന്മാരുടെ പുരാതന ക്രമങ്ങളിൽ നടത്തപ്പെടുന്നു. ഇതുകൂടാതെ ക്രിസ്ത്വാബ്ദത്തിനുമുമ്പുള്ള ചില യഹൂദ ശവക്കല്ലറകളിൽ മരിച്ച ആളിന്റെ പെരൊടു കൂടി അ

വന്റെ ആത്മാവിനു വേണ്ടി ചില പ്രാൎത്ഥനകൾ എഴുതപ്പെട്ടിരിക്കുന്നതായി കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. ഇങ്ങിനെ എല്ലാം കൊണ്ടു നൊക്കിയാലും നമ്മുടെ കൎത്താവിന്റെ ഭൂവാസകാലത്തു യഹൂദസഭ മരിച്ചവൎക്കു വേണ്ടി പ്രാൎത്ഥനകൾ നടത്തിവന്നു എന്നു വാദമററ രേഖകൾ ഉണ്ടെന്നു പറയാം. എന്നിട്ടും യഹൂദ അനാചാരങ്ങളെ കൎത്താവു ആക്ഷേപിച്ച കൂട്ടത്തിൽ ഈ കാൎയ്യത്തെക്കുറിച്ചു മൌനമായിരിക്കുന്നതു തനിക്കു അതിൽ വിരോധമില്ലാഞ്ഞിട്ടായിരുന്നു എന്നു അനുമാനിക്കേണ്ടിയിരിക്കുന്നു.

(തുടരും)

---

"ഊൎശ്ലേം യാത്രാ വിവരണം".

ഒരു സ്ഥലത്തെയൊ ഒരു വസ്തുവിനെയൊ ഒരാളിനെയൊ കണ്ടാൽ അതിനെ ശരിയായി ഗ്രഹിക്കുന്നതും മററുള്ളവൎക്കു അതിന്റെ വാസ്തവമായ സ്വരൂപം മനസ്സിലാക്കികൊടുക്കുന്നതും അസാധാരണമായ ബുദ്ധിവിശേഷത്താൽ മാത്രം സാധിക്കപ്പെടാവുന്നതാണെന്നു ഒരു വിജ്ഞാനി പറഞ്ഞിട്ടുണ്ടു. "ഊൎശ്ലേം യാത്രാ വിവരണം" എന്ന പുസ്തകം വായിച്ചാൽ പുസ്തക കൎത്താവിന്റെ സൂക്ഷ്മദൃഷ്ടിയും വാചകചാതുൎയ്യവും മൂലം അതിൽ പ്രതിവാദിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളെപ്പററി അറിയേണ്ട എല്ലാ അംശങ്ങളും എത്രതന്നെ അവ്യുല്പന്നന്മാരായ വായനക്കാൎക്കു കൂടി ശ്രമംകൂടാതെ കൈവശമാക്കാവുന്നതാണ. യാതൊന്നിനെപ്പററി അദ്ദേഹം എഴുതിയിരിക്കുന്നുവൊ അതിനെപ്പററി അല്പമെങ്കിലും ശ്രദ്ധവും, ശേഷമുള്ളതുകൂടി അറിയണമെന്ന ആഗ്രഹവും, തന്മൂലം വായനയിൽ ശ്രദ്ധയും ഉണ്ടായിരിക്കുന്നവൎക്കു മാത്രം ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന ഈ പുസ്തകത്തിന്റെ വാചകരീതി മേല്പറഞ്ഞ കൂട്ടത്തിൽ ഉൾപ്പെടാത്തവൎക്കു അത്ര രസിക്കാതെയിരുന്നേക്കാമെങ്കിലും അവരുടെ രസഹീനതക്കു കാരണഭൂതമായ പദപ്രയോഗങ്ങളും രീതിഭേദങ്ങളും അത്ര പ്രത്യക്ഷങ്ങളല്ലാത്ത ചില സൂചനകളുംതന്നെ ഒന്നാമതു പറഞ്ഞ ആളുകളാൽ വിശേഷവിധിയായി ഗണിക്കപ്പെടുന്നതാണ. ഓരോ സ്ഥലങ്ങളിൽ സന്ദൎഭോചിതങ്ങളായി ഘടിപ്പിച്ചിട്ടുള്ള ഹിതൊപദേശങ്ങളും ധ്യാനങ്ങളും വളരെ നന്നായിട്ടുണ്ടു. നസ്രാണികളുടെ ഇടയിൽ എന്നല്ല, ഇൻഡ്യാക്കു വിചാരിച്ചാലും തീരെ സാധാരണമെന്നു പറവാൻ പാടില്ലാത്ത ഈ യാത്രയെ ഇത്ര ശുഭമാക്കി നിവൎത്തിച്ചു അതിൽ താൻ അനുഭവിച്ച സന്തോഷത്തിൽ ഒരംശമെങ്കിലും നമുക്കുകൂടി അറിയുന്നതിനു സംഗതിയാക്കിയ നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയൊസ്സു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും അവിടത്തെ യഥാൎത്ഥ ശിഷ്യനായ മലങ്കര മല്പാൻ വ. ദിവ്യശ്രീ വട്ടശ്ശേരിൽ ഗീവറുഗീസ കത്തനാരവർകളും സുറിയാനിക്കാൎക്കു പൊതുവെ ഒരു ഭൂഷണവും അവരുടെ ശാശ്വതമായ കൃതജ്ഞതക്കു അൎഹതയുള്ളവരുമാണെന്നു യാക്കോബായ സുറിയാനിക്കാർ ഐകകണ്ഠ്യേന സമ്മതിക്കുന്നതാണ.

---

## യുയോമയമതവും അതിന്റെ ആചാരങ്ങളും.

'യുയോമയം' എന്നൊരു മതം ഇപ്പോൾ ഉണ്ടെന്നും അതിന്റെ ഉത്ഭവം ഇന്നവിധമെന്നും അറിയാത്തവർ വായനക്കാരിൽ അധികം പേർ കാണുമെന്നു തോന്നുന്നില്ല. അതിനെക്കുറിച്ചു സവിസ്താരം എഴുതുന്നതിനു ഏതനമില്ലാത്തതിനാൽ വായനക്കാരുടെ പ്രയോജനത്തിനായി അല്പം മാത്രം പറഞ്ഞുകൊള്ളട്ടെ.

'അഞ്ചര' 'ആറുവഷം' 'ഉണൎവ്വുസഭ' ഈ പേരുകൾ ഇപ്പോഴത്തെ 'യുയോമയ'ത്തിന്റെ ആദ്യനാമങ്ങളായിരുന്നു. പാപബോധം (ഉണൎവ്) പാപമോചനം, നീതീകരണം, ശുദ്ധീകരണം, ക്രിസ്തുവിന്റെ രണ്ടാമത്തെ വരവു. പുനരുത്ഥാനം, മഹത്വീകരണം. സഹസ്രാബ്ദവാഴ്ച, ഇതുകളെല്ലാം കഴിഞ്ഞിട്ടു ഈ കൂട്ടർ യുസ്തുസ യോസേപ്പിന്റെ മയത്തിലേക്കു ലയിച്ചിരിക്കയാൽ പഴയനാമങ്ങൾ നീക്കപ്പെട്ടിട്ടു പുതിയ നാമമാകുന്ന 'യുയോമയം' എന്ന പേർ ഇതാ ധരിച്ചിരിക്കുന്നു. മുൻ പ്രസ്താവിച്ച മൂന്നുനാമങ്ങളാൽ വിളിക്കപ്പെട്ടിരുന്നപ്പോൾ ഈ സഭ ക്രിസ്ത്യാനിമാൎഗ്ഗത്തിന്റെ ഒരു ശാഖമാത്രമായിരുന്നു. 'യുയോമയം' എന്ന നാമം ധരിച്ചതിനോടുകൂടെ ഒരു പ്രത്യേക മതമായിട്ടാണ പുറപ്പാടു. ഈ മയത്തിന്റെ ഓരോ അംഗവും 'യായോമയ'നൊ 'യുയോമയി'യൊ അത്രെ. "നിങ്ങൾ (മയക്കാർ) ഞങ്ങളുടെ മക്കളാകുന്നു യോഹന്നാൻ അത്രെ. ഈശ്വരന്റെ മക്കളായ കേഫാവല്ലാ നിശ്ചയം." യോഹന്നാൻ എന്നപേർ ഓരോ മയക്കാരനും സ്ത്രീയിക്കും പുരുഷനും പൊതുവെയുള്ള പേരാണ. ഇവരുടെ ഉപദേശാചാരങ്ങൾ വേദവിപരീതമായിട്ടുള്ളവയെങ്കിലും കപടത്താലും, വഞ്ചനയാലും, തട്ടിപ്പിനാലും, ലോകജ്ഞാനത്താലും ദുൎയ്യുക്തികളാലും സരളതയാലും ഒരുവിധം പറഞ്ഞു നിൽക്കാമെന്നു ഇവർ നടിക്കുന്നു.

ഈ മതസ്ഥരിൽ നിന്നും അവരുടെ ചില ചില ഗ്രന്ഥങ്ങളിൽ നിന്നും അറിയാവുന്നിടത്തോളം ഇവരുടെ മതസംഗതികളിൽ ചിലതിനെ പറയാം. (൧) ക്രിസ്തുസഭ ആകപ്പാടെ നോക്കിയിരിക്കുന്നതായ തന്റെ രണ്ടാമത്തെ വരവു അല്ലെങ്കിൽ മയക്കാർ പറയും പ്രകാരം മഹത്വപ്രത്യക്ഷത കഴിഞ്ഞിരിക്കുന്നു. തന്റെ മക്കളുടെ അല്ലെങ്കിൽ വിശ്വാസികളുടെ ഹൃദയത്തിൽ (സഭയാകുന്ന മേഘത്തിൽ) ആണ പ്രത്യക്ഷപ്പെട്ടതു. എന്നാൽ അഗോചരമായിട്ടല്ല ഗോചരമായിട്ടത്രെ, തന്റെ മക്കളായ വിശ്വാസികൾക്കു മാത്രമല്ല സകലൎക്കും കണ്ടുബോധിക്കത്തക്ക വിധത്തിലത്രെ തന്റെ രണ്ടാമത്തെവരവു എന്നുള്ളതിനെ, ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചു പറയുന്ന വേദവാക്യങ്ങളെല്ലാം പ്രത്യേകമായിട്ടു മത്താ-൨൪-൩൦-൨൬-൬൪-യോഹ-൧൪-൩-൧൮-൨൮- നടപ്പു ൧-൧൧- ൧തെസ്സ ൪- ൧൬- വെളിപ്പാടു ൧-൭. ഈ വാക്യങ്ങളും എത്ര വ്യക്തമായിട്ടു സാക്ഷിക്കുന്നു. ഈ കൂട്ടർ ക്രിസ്തുവിന്റെ വരവിനെ സംബന്ധിച്ചു ഒരു തീയതി കുറിച്ചിട്ടു ആ തീയതിയിൽ കാണാഞ്ഞതിനാൽ വീണ്ടു വിദ്യയാക്കി ഇപ്പോഴത്തെ ഉപദേശത്തെ സാധിപ്പാൻ ശ്രമിക്കുന്നു. (൨) ഉയിൎത്തെഴുന്നേല്പു, മഹത്വീക

രണം, രണ്ടാംമരണം സഹസ്രാബ്ദവാഴ്ച ഇതുകൾ കഴിഞ്ഞുപോയിരിക്കുന്നു. ഇവയെക്കുറിച്ചു ഈ കൂട്ടരുടെ വ്യാഖ്യാനവും ശുദ്ധമെ പൈശാചികമാണ. പത്ര സ്ഥലം അതിക്രമിക്കുമെന്നു ഭയന്നിട്ടു അവയെ ഇവിടെ ചേൎക്കുന്നില്ല. നിത്യാക്ഷരങ്ങൾ (മയക്കാരുടെ വേദം) ഏഴാം പകൎപ്പു ൧൮-ാംപുറം നോക്കുക. ക്രിസ്തുവിന്റെ രണ്ടാമത്തെ വരവു കഴിഞ്ഞിട്ടില്ലാത്തതിനാലും ഈ സംഭവങ്ങൾ അതിന്റെ ശേഷം നടക്കേണ്ടവയാകയാലും ഇവയും നടന്നിട്ടില്ലെന്നു പ്രത്യക്ഷമാണല്ലൊ. (൩) ഒരു മനുഷ്യനിൽ രണ്ടംശങ്ങളുണ്ടു. ദൈവാംശം. പിശാചിന്റെ അംശം. അല്ലെങ്കിൽ പുണ്യമനുഷ്യൻ, പാപമനുഷ്യൻ. പുണ്യമനുഷ്യൻ നന്മചെയ്യുന്നു. പാപമനുഷ്യൻ തിന്മചെയ്യുന്നു. പുണ്യമനുഷ്യൻ ഭാഗ്യംഅനുഭവിക്കും. പാപമനുഷ്യൻ ശിക്ഷ അനുഭവിക്കുന്നു. രണ്ടും ഒരുപോലെ ശക്തിയുള്ളതും പൂൎണ്ണസ്വാതന്ത്ര്യമുള്ളതും ആണ. രണ്ടു ഒരുപോലെ എന്നും പ്രവൃത്തിക്കുന്നു. ഹാ നോക്കുക. എത്ര പൈശാചികഉപദേശം. പാപംചെയ്യുന്നതിന്ന മനുഷ്യരെ ഉത്സാഹിപ്പിക്കയല്ലയൊ ഇവർ ചെയ്യുന്നതു. പാപസ്വഭാവത്തെ കീഴാക്കി തിന്മ ഒട്ടുംതന്നെ ചെയ്യാതെ എപ്പോഴും നന്മചെയ്യണമെന്നുംആണല്ലൊ വേദവാക്യം പലസ്ഥലങ്ങളിലും നമ്മെ ഉത്സാഹിപ്പിക്കുന്നതു. മനുഷ്യർ പാപസ്വഭാവമുള്ളവരാകയാലും സ്വഭാവികമായി പാപം ചെയ്യുന്നതിനു രസമുള്ളവരായി ഇരിക്കുന്നതിനാലും മേല്പറഞ്ഞപ്രകാരമുള്ള കള്ളസമാധാനങ്ങളെ ഉള്ളിൽ കടത്തി അങ്ങിനെ സഭവൎദ്ധിപ്പിച്ചു അതിൽനിന്നു ആദായം കൈക്കലാക്കി തങ്ങളെതന്നെ സമ്പന്നന്മാരാക്കികൊള്ളാമെന്നുള്ള പൈശാചിക വിചാരത്താൽ ഉദ്യോഗിപ്പിക്കപ്പെട്ടു അനേകംആത്മാക്കളെ ഇതാ ഈക്കൂട്ടർ നരകത്തിലെക്കു നേരെ ഓടിക്കുന്നു. (൪) ഉയൎത്തെഴുന്നേറ്റു മഹത്വീകരിക്കപ്പെട്ടിരിക്കയാൽ ഇനി പാപമില്ല. ഇവർ ചെയ്യുന്നതൊന്നും പാപപ്രവൃത്തിയല്ല. എന്നാൽ ഇവരുടെ പ്രവൃത്തിയെ സൂക്ഷിച്ചുനോക്കിയാൽ അവ സകല പൈശാചികങ്ങളാലും നിറയപ്പെട്ടവയെന്നുകാണാം. മറ്റുള്ള ദുഷ്ടമനുഷ്യരെ എന്നപോലെ ഇവരെയും, ചതിവു, പൈശൂന്യം. മറ്റുള്ളവരെ കുഴിയിൽ പായിക്കുന്നതിനുള്ള ആലോചന, പരനിന്ദ, ആക്ഷേപം, അന്യർ സൌഭാഗ്യവാന്മാരായി തീരുന്നതിൽ സ്പൎദ്ധ, കള്ളപ്പറക, കള്ളസത്യം, കള്ളസ്സാക്ഷി, വേശ്യാദോഷം, ലൊകഡംബങ്ങളിലുള്ള ഉല്ലാസം, കിംബഹുനാ സൎവ്വപാപവഴികളിലൂടെ പാഞ്ഞൊട്ടുന്നവരായി കാണാം. ഇവയാണൊ മഹത്വീകരിക്കപ്പെട്ട ഒരുവന്റെ പ്രവൃത്തി. പാപമാകുന്ന ചേറിൽ കിടന്നുരുണ്ടിട്ടും പാപമില്ലെന്നു പറയുന്നതല്ലെ അതിശയം. "നമുക്കു പാപമില്ലെന്നു നാം പറയുന്നു എങ്കിൽ നമ്മെ നാം വഞ്ചിക്കുന്നു, നമ്മിൽ സത്യവുമില്ല". ൧-യൊഹ-൧-൮. കിഴവൻ നരച്ചവരും കുറെ നരച്ചവരും മീശനരച്ചവരും അകാല നരപ്പന്മാരും നരയ്ക്കാത്തവരും മീശയില്ലാത്തവരും ഉള്ളവരും ഇങ്ങിനെ എല്ലാ തട്ടിലുമുള്ള ജനങ്ങൾ ഈ സഭയിലുണ്ടു. ലജ്ജയെന്നുള്ളതു തീണ്ടിയിട്ടുപോലുമില്ല. ഉണ്ടെങ്കിൽ ഇപ്രകാരം ജല്പിക്കുന്നതിന്നു തുനികയില്ല. മനൊസ്സാക്ഷി ചുട്ടു തഴമ്പിച്ചിട്ടു യാതൊരുവിധത്തി

ലുള്ള നന്മ പ്രയോഗങ്ങളും ഇവരുടെ ഉള്ളിലെക്കു കടക്കുന്നില്ല. (ദ) യാതൊന്നിനെയും കുലചെയ്യരുതാ അതുകൊണ്ടും. അശുദ്ധമാകയാലും മത്സ്യമാംസാദികളായവയെ ഭക്ഷിച്ചുകൂടാ. വിശ്വാസിക്കു സ്തോത്രത്തോടു സകലവും ഭക്ഷിക്കാമെന്നു വെദവാക്യം കല്പിക്കുന്നു. "എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ സകല സൃഷ്ടിയും നല്ലതാകുന്നു. സ്തോത്രത്തോടുകൂടെ അനുഭവിക്കപ്പെടുന്നു എങ്കിൽ ഒന്നും തള്ളിക്കളയപ്പെടെണ്ടുന്നതുമല്ല. അതു ദൈവത്തിന്റെ വചനത്താലും പ്രാൎത്ഥനയാലും ശുദ്ധമാക്കപ്പെടുന്നുവല്ലൊ". ൧ തിമൊ. ൪-൪, ൫. (ന) "പൂൎണ്ണമായിരിക്കുന്നതു വെളിപ്പെടുമ്പോൾ അംശമായുള്ളതു നീങ്ങിപ്പോകും". എന്ന ഏതു പൂൎണ്ണതയെക്കുറിച്ചു പറഞ്ഞിരിക്കുന്നുവൊ ആ പൂൎണ്ണത അതായതു സകല പൂൎണ്ണതയും ഈ കൂട്ടൎക്കുണ്ടെന്നാണ വെറൊരു ഉപദെശം. ഈ പൂൎണ്ണന്മാരുടെ പ്രവൃത്തികളാണ മുൻപ്രസ്താവിച്ചതു. ഈ പ്രകാരമുള്ള പൂൎണ്ണതയെ ലഭിച്ചിട്ടില്ലന്നു സമ്മതിച്ചു പറയുന്ന പാപികളായ നമുക്കു ഉണ്ടാകുന്ന പ്രകാരം തന്നെ ഇവൎക്കും ദുഃഖവും രോഗങ്ങളും, കഷ്ടതകളും നിരാശയും പരാശ്രയവും ബുദ്ധിമുട്ടും ആപത്തും പാപത്തിലുള്ള വീഴ്ചയും സകല ബലഹീനതകളും മരണവും ഈ പ്രകാരം ആത്മീകവും ലൌകീകവുമായി ആഗ്രഹിക്കത്തക്കതല്ലാത്ത സകലവും സംഭവിക്കുന്നുണ്ടു. ഇവരുടെ പൂൎണ്ണത എവിടെ. സകലവും വഞ്ചനയെന്നു സ്പഷ്ടമാണല്ലൊ. (ത) ക്രിസ്ത്യാനികൾ വിശ്വസിച്ചുവരുന്ന പ്രകാരമുള്ള സ്വൎഗ്ഗമാകട്ടെ നരകമാകട്ടെ ഇല്ല. ഈ ഭാഗത്തെ സംബന്ധിച്ചു ഞാൻ ഒന്നുംതന്നെ പറഞ്ഞ കഴിയു എന്നില്ല. (പ) യെശു, പുത്രനായ ദൈവത്തിന്റെ അവതാരമായിരുന്നതുപൊലെ യുസ്തൂസ യൊസെപ്പു (വിദ്വാൻകുട്ടി എന്ന നാമത്താൽ അറിയപ്പെട്ടിരുന്നതും കുറെ കൊല്ലങ്ങൾക്കു മുമ്പു മരിച്ചു അടക്കപ്പെട്ടു, ഉയിൎത്തെഴുനെറ്റിട്ടില്ലാത്തതുമായ മനുഷ്യൻ) പരിശുദ്ധാത്മാവായ ദൈവത്തിന്റെ അവതാരമായിരുന്നു. യെശു എതു പ്രകാരം പിതാവായ ദൈവത്തിന്റെ പുത്രനൊ അതെ പ്രകാരം യുസ്തൂസ യൊസെപ്പു യെശുക്രിസ്തുവിന്റെ പുത്രൻ. വെളി. ൧൨-൧-ൽ പറയപ്പെട്ടിരിക്കുന്ന സ്ത്രീ പ്രസവിച്ചു ൫-ൽ പറയപ്പെട്ടിരിക്കുന്ന ആൺകുട്ടിയാണ യുസ്തൂസ യൊസെപ്പു.

യെശുവിന്റെ ജനനത്തെക്കുറിച്ചു പറയപ്പെട്ട ദീൎഘദൎശനങ്ങളെല്ലാം അക്ഷരപ്രകാരം തന്നെ നിവൃത്തിച്ചതായിട്ടു നാം വായിക്കുന്നുണ്ടല്ലൊ. യുസ്തൂസ യൊസെപ്പിന്റെ ജനനത്തെക്കുറിച്ചുള്ളതും അപ്രകാരം തന്നെ വെണ്ടായൊ. എന്നാൽ യുസ്തൂസ യൊസെപ്പു വെളിപാടു ൧൨-൫-ൽ പറയപ്പെട്ടിരിക്കുന്ന ആൺകുട്ടിയാണെങ്കിൽ തന്റെ ജനനത്തെ സംബന്ധിച്ചു പറയപ്പെട്ടിരിക്കുന്ന ദീൎഘദൎശന വചനങ്ങൾ അതുപൊലെ നിവൃത്തിച്ചിട്ടില്ലല്ലൊ. യുസ്തൂസ യൊസെപ്പിന്റെ അമ്മ (പാവം കിഴവി!) ഗൎഭിണി ആയിരുന്നപ്പൊഴൊ പ്രസവവെദനപ്പെട്ടപ്പൊഴൊ യുസ്തൂസ യൊസെപ്പിനെ പ്രസവിച്ചപ്പൊഴൊ വെളിപ്പാടു ൧൨-ൽ പറഞ്ഞിരിക്കുന്ന പ്രകാരം സംഭവിച്ചതായിട്ടു കെട്ടുകെൾവി പൊലുമില്ല. സൂൎയ്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും അവൾ ധരി

ച്ചിരുന്നു എങ്കിൽ ഇതുവരെയും ആരും അറിയാതിരിക്കുമൊ. മഹാസഭയും ഇവരെ ഉപദ്രവിച്ചതെങ്ങിനെ. അക്ഷരപ്രകാരമല്ല, ആത്മികമായിട്ടായിരുന്നു അവയുടെ നിവൃത്തിയെങ്കിൽ ഏതു പ്രകാരം നിവൃത്തിച്ചുഎന്നു പറഞ്ഞുതരുമൊ. അതൊ സുന്നത്തു കഴിഞ്ഞ ഛേദിതറികയുമുള്ളൊ. അക്ഷരപ്രകാരമായാലും ആത്മപ്രകാരമായാലും അമ്മ മാറിപ്പൊകയില്ലല്ലൊ. പ്രന്നറിയപ്പുകൾ നിവൃത്തിച്ചെ മതിയാകു താനും. പക്ഷെ അപ്പൻ മറെറാരുവനായെക്കാം. അതായ്തു യെശുവിനു പകരം വല്ല പട്ടരൊ മറെറാ. യുസ്തൂസ യൊസെപ്പു എല്ലാ ജാതികളെയും ഇരിമ്പുകൊൽകൊണ്ടു ഭരിക്കുന്നതെന്നാണ. ഇപ്പൊൾ മന്നാണല്ലൊ. ഇല്ല ഉയിർത്തെഴുന്നെറ്റെന്നു വരുമൊ. ഉയിർത്തെഴുന്നെറ്റെങ്കിൽ (ക്രിസ്തുവിനെ തന്റെ ശിഷ്യന്മാർ കണ്ടതുപൊലെ) വല്ലവരും കണ്ടിട്ടുണ്ടൊ. അന്യന്മാർ വെണ്ടാ ശിഷ്യന്മാർ തന്നെ ആവട്ടെ. ബൊധകന്മാരായ സഹൊദരന്മാരൊ തലവന്മാരൊ കടിച്ചു ചാകാൻ നടക്കുന്ന പരൊപചലപരിച്ചവരൊ ആരെങ്കിലും കണ്ടിട്ടുണ്ടൊ. ഇപ്പൊൾ എവിടെ ഇരിക്കുന്നു. ജൊലി എന്താണ ഭരണമാണൊ. യുസ്തൂസ യൊസെപ്പു ദൈവമാണൊ മനുഷ്യനാണൊ. അല്ല രണ്ടുംകൂടിയാണൊ. പിതൃപുത്രപരിശുദ്ധാത്മാവാം ത്രിയേക ദൈവത്തെ ഒരു സ്ഥലത്തും, ആദാമിന്റെ സന്തതിയായ മനുഷ്യകുലത്തെ മറ്റൊരു സ്ഥലത്തും നിറുത്തിയാൽ യുസ്തൂസ യൊസെപ്പു എവിടെ നില്ക്കും. യെശുവിന്റെ പുത്രനായ യുസ്തൂസ യൊസെപ്പിന്റെ ജനനത്തെക്കുറിച്ചു വെളിപാടു ൧൨-ൽ പറഞ്ഞിട്ടുണ്ടെങ്കിൽ യുസ്തൂസ യൊസെപ്പിന്റെ മക്കളായ ദാനിയെൽ, മനു, കുഞ്ഞു, കൃപ, കരുണ, ഇവരുടെ ജനനത്തെക്കുറിച്ചുള്ള ദീർഘദർശനങ്ങൾ ഏതു അദ്ധ്യായത്തിലാണ. എന്തെന്നാൽ പുത്രനായ ദൈവമായ യെശുക്രിസ്തുവിന്റെ മകനായ യുസ്തൂസ യൊസെപ്പിന്റെ ജനനത്തെക്കുറിച്ചു വെദത്തിൽ പറഞ്ഞിട്ടുണ്ടെങ്കിൽ, പരിശുദ്ധാത്മാവായ ദൈവമായ യുസ്തൂസ യൊസെപ്പിന്റെ മക്കളുടെ ജനനത്തെക്കുറിച്ചും വെദത്തിൽ കാണെണ്ടതാണല്ലൊ.

ഇനിയും യുസ്തൂസ യൊസെപ്പു പരിശുദ്ധാത്മാവിന്റെ അവതാരമല്ല യെശുക്രിസ്തുവിന്റെ പുത്രൻ മാത്രമെന്നു പറയുന്ന എങ്കിൽ സകല ക്രിസ്ത്യാനികളും ദൈവത്തിന്റെ മക്കളായിരിക്കുന്നപ്രകാരമല്ല അതിൽ മുന്തിയ ഒരു സ്ഥിതിയിലായിരിക്കണം യുസ്തൂസ യൊസെപ്പു യെശുവിന്റെ പുത്രനായിരിക്കുന്നതു. അതായ്തു യുസ്തൂസുയൊസെപ്പിനു ദൈവത്വം ഉണ്ടായിരിക്കണം. ഇങ്ങിനെ എങ്കിൽ പിതാവായ ദൈവം ത്രിമൂർത്തിയിൽ ഒന്നാമത്തവൻ, പുത്രനായ ദൈവം അല്ലെങ്കിൽ യെശുക്രിസ്തു രണ്ടാമത്തവൻ, പരിശുദ്ധാത്മാവായ ദൈവം മൂന്നാമത്തവൻ, യുസ്തൂസ യൊസെപ്പായ ദൈവം ത്രിമൂർത്തിയിൽ നാലാമത്തവൻ. എന്തെന്നാൽ ത്രിമൂർത്തിയല്ലാതെ ചതുർമ്മൂർത്തിയില്ലല്ലൊ. അതിനാൽ ത്രിമൂർത്തിയിൽ നാലാമത്തവനാണ യുസ്തൂസ യൊസെപ്പു. ഏൻ അയ്യൊ ഇപ്പടി താനാ ചൊല്ലും.

പ്രിയവായനക്കാരെ ഈ ചൊദ്യങ്ങളുടെ ഉത്തരങ്ങളെ ആരെ ചൊ

ചിച്ചു നോക്കുവിൻ. എന്തു കപടം. എന്തു വഞ്ചന. ഒരു മനുഷ്യൻ തന്നത്താൻ ദൈവമാക്കിയിരിക്കുന്നു. തന്നെ ദൈവമായിട്ടു വന്ദിപ്പാനും കുറെ ആളുകളുണ്ടു. അയ്യൊ കഷ്ടം.

ഇവയാണു ക്രിസ്ത്യാനികളിൽനിന്നു വിപരീതമായി 'യുയോമയ' മതത്തിന്റെ മുഖ്യ ഉപദേശങ്ങൾ. പൌലൂസ ശ്ലീഹാ തിമൊഥെയൊസിനു എഴുതിയ ഗുണദൊഷത്തെ ഈ അവസരത്തിൽ ഓൎക്കുന്നതു വളരെ പ്രയൊജനകരമായിരിക്കും. "എന്നാൽ ആത്മാവായവൻ സ്പഷ്ടമായിട്ടു പറയുന്നതു, അവസാന കാലങ്ങളിൽ ചിലർ വഞ്ചിക്കുന്ന ആത്മാക്കൾക്കും പിശാചുകളുടെ ഉപദെശങ്ങൾക്കും ശ്രദ്ധകൊടുത്തിട്ടു വിശ്വാസത്തിൽനിന്നു വീണുപൊകുമെന്നും തങ്ങളുടെ സ്വന്തമനസ്സാക്ഷി ചുട്ടുതഴമ്പിച്ച കപടഭക്തിയാൽ വ്യാജം പറകയും സത്യത്തെ അറിയുന്ന വിശ്വാസികൾ സ്തോത്രത്തൊടെ അനുഭവിപ്പാൻ ദൈവം സൃഷ്ടിച്ചിട്ടുള്ള ആഹാരങ്ങളിൽ നിന്നു ഒഴിഞ്ഞിരിപ്പാൻ കല്പിക്കയും ചെയ്യുമെന്നാം തന്നെ", ൧ തിമൊ. ൪. ൧—൩. (തുടരും)

പൈ. ശ്രൂ.

---

## ഒരു സംവാദം.

നശീകരണ ദുരാത്മാവിന്റെ സക്കിട്ടൊ?. അല്ലെങ്കിൽ അന്ത്യോഖ്യാ സഭയാകുന്ന സ്വൎഗ്ഗത്തിൽനിന്നു മിന്നൽപോലെ ഭൂമിയിലേക്കുള്ള വീഴ്ചയൊ?.

പ്രിയപത്രാധിപരേ, ഈ ആത്മാവു ഡേവീഡ വെൎഗ്ഗുസ്ത എന്ന കഞ്ഞാട്ടിന്റെ വേഷത്തിൽ തന്റെ അവകാശമായ അനുസരണക്കേടിന്റെ മക്കളിലേക്കു സത്യത്തെ വിശ്വസിപ്പാൻ കഴിയാതെ ഭോഷ്കിനെ വിശ്വസിപ്പാൻ അയക്കപ്പെട്ട വലുതായുള്ള വഞ്ചനയിലേക്കു അകപ്പെട്ടവരിൽ വാഹനമേറി നരകത്തിന്റെ വാതിലുകൾ ബലപ്പെടുകയില്ലാത്തവണ്ണം ഉറപ്പുള്ള അടിസ്ഥാനത്തുമ്മേൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഭവനത്തിന്നുള്ളിൽ നുഴഞ്ഞു കേറി വസിച്ചുകൊള്ളാമെന്നുള്ള അവന്റെ അസാദ്ധ്യവിചാരത്തോടു കൂടെ നാട്ടുപുറമായ ചെങ്ങന്നൂർ തിരുവല്ലാ മുതലായ സ്ഥലങ്ങളിൽകൂടെ സഞ്ചരിച്ച അവന്റെ നയവഞ്ചനങ്ങളെ പ്രയോഗിച്ചാറെ സാദ്ധ്യമല്ലെന്നു കരുതി അവിടെനിന്നും കിഴക്കോട്ടു പ്രയാണം ചെയ്തു. ഈ ഇടയിൽ കുമ്പഴ, മയിലപ്രാൽ മുതലായ സ്ഥലങ്ങളിലുള്ള അവന്റെ തല്ക്കാലവാഹനമായിചമഞ്ഞ വേലക്കേരിൽ കത്തനാരെന്ന നാമധാരി എന്നുമാത്രമല്ല ഉടമ്പടി ലംഘനകാരനും പുനൎവ്വിവാഹകാരനും സ്ഥാനഭ്രഷ്ടനുമായിരിക്കുന്ന ഒരു വട്ടമലക്കാരൻ വഴിയായി പുത്തൻകാവിൽ ചക്കാലയെന്നും ഓതറവേടനെന്നും കോഴഞ്ചേരിൽ തങ്ങിയിരിക്കുന്ന ആറും തോടും ചാടിയ കള്ളദീൎഘദൎശി ഇത്താക്കു മരയ്യാനെന്നും ചില ഭടന്മാരുമായി മയിലപ്രാൽ വച്ചു കാണപ്പെട്ടു. ഇവൻ ഇപ്പോൾ കാണപ്പെട്ടതു മുമ്പെ കാണപ്പെട്ട വേഷത്തിലല്ല. വ്യത്യാസത്തിലും അതിശയിക്കത്തക്ക വിധത്തിലുമാണു. അതായതു വേദപുസ്തകം വേദപുസ്തകം എന്നു പറഞ്ഞുംകൊണ്ടു ഇതുവരെയും നടന്നവൻ ഇപ്പോൾ കാനോനാ കാനോനായെന്നും തക്സാ തക്സായെന്നും പറഞ്ഞുംകൊണ്ടാണു വന്നിരിക്കുന്നതു. ഇതും അവന്റെ പാതാളവിദ്യകളിൽ ഒന്നെന്നല്ലാതെ എന്താണു പറയാനുള്ളതു. ഇങ്ങനെ ആ ദേശത്തിലുള്ള ചില സാധുക്കളെയും കൂട്ടികൊണ്ടു അവിടെയുള്ള നമ്മുടെ സമുദായത്തോടു യുദ്ധത്തിനു ഒരുങ്ങിയതു നമ്മുടെ കൎത്താവിന്റെ തിരുമേനിയും ശുദ്ധ കുബ്ബാനയുമായ ശരീരത്തെ വീണ്ടും കുരിശിൽതറച്ചു ലോകാപവാദം വരുത്തണമെന്നുള്ള താല്പൎയ്യത്തിലായിരുന്നു. ഈ സംഗതി ഇടപെട്ടു മെത്രാനാകട്ടെ പത്രോസാകട്ടെ പാത്രിയൎക്കീസാകട്ടെ ആരുതന്നെ ആയാലും രണ്ടു ചോദ്യ ഉത്തരത്തിനു സുറിയാനിവിശ്വാസം പൊടിച്ചുകളയണമെന്നുള്ള വീരവാദത്തോടുംകൂടെ ചില പച്ചവെടികൾ മുഴക്കിത്തുടങ്ങി. ഇതെസംബന്ധിച്ചു ഈ ഗോലിയാത്തിനോടു എത്രക്ക

ന്നരിൻ ആ മെത്രാപ്പീട്ടും അവന്റെ ഏഴു ആയുധമാകുന്ന വിശുദ്ധ സഭയുടെ ഏഴു കൂദാശകളും മാത്രമല്ലാതെ വേറൊന്നുമില്ലായിരുന്നു. അതായ്തു നമ്മുടെ സമുദായ ഉപദേശി ചെങ്ങന്നൂക്കാരൻ കടവിൽ ചാണ്ട യെന്നാളും സമുദായവും കൂടി അക്ഷരാത്മസ്വരൂപത്തിൽ നാലഞ്ചു എഴുത്തുകൾ ടി-യാന കൊടുത്താറെ കൈപ്പററിയും കൊണ്ടു മറുപടി തരുന്ന കാൎയ്യത്തിൽ ഇവർ കാണിച്ചിട്ടുള്ള വേദനകളും ഷക്കും ചകാലയും കൂടി കാണുന്ന കറക്കവും ഇടക്കിടെ കാണിച്ച ചേഷ്ടകളും അപ്പഴപ്പോൾ കണ്ടറിഞ്ഞവക്കല്ലാതെ വായനക്കാരെ ഗ്രഹിപ്പിപ്പാൻ പത്രസ്ഥലവും മതിയാകുന്നില്ല. യേശുക്രിസ്തു ജഡത്തിൽ വന്നുവെന്നു സമ്മതിപ്പാൻ കഴിയാത്ത ഈ ആത്മാവു എന്നു വച്ചാൽ രേഖാമൂലം തന്റെ വാദങ്ങളെ പുറപ്പെടുവിപ്പാൻ കഴിയാത്തവൻ തന്റെ വിഷനാവും കൊണ്ടു പ്രസംഗസ്ഥലമായ കിണറുവക്കിൽ എന്നാപീച്ചിൽ ഈ മാസം ൧൩-ാംനു-ഉദ്ദേശം മൂന്നുമണിക്കു ടി- ചാണ്ടി ഉപദേശിയുടെ പ്രസംഗ മദ്ധ്യേ വന്നു സ്വല്പനേരം കേട്ടതിൽ തന്റെ കട്ടികൾക്കു മുറിവേല്ക്കുമെന്നു കരുതി സമീപെ ഒരു പീടികയിൽ പോയി താമസിച്ചു. പ്രസംഗം നിൎത്തിയപ്പോൾ വീണ്ടും വന്നു ചില വിഡ്ഢിത്വങ്ങൾ എഴുന്നെള്ളിച്ചതിൽ നോട്ടു ചെയ്തു ചോദിച്ചപ്പോൾ എല്ലാം കളവു എന്നു വെളിപ്പെടുകയും തക്കതായ സമാധാനം പറയാതെയും രേഖാ മൂലമായ മറുപടികൾ ചോദിച്ചാറെ ഒന്നും പറയാതെയും അപ്പോൾ കൂടിയിരുന്ന സ്വജാതികളും പരജാതികളുമാകുന്ന ബഹുജനത്തിൻ മുമ്പിൽ തന്റെ നഗ്നത വെളിപ്പെട്ടു പോകയാൽ മേല്പറഞ്ഞ ചേടൻ ഇന്നാണ്ടു കഴമ്മിൻ ∗ എന്നു ഒരു ശബ്ദം പുറപ്പെടുവിക്കയും പട്ടമലക്കാരൻ മുതൽപേരു തോററു തോററു എന്നും സലാം സലാം എന്നും മൌനം മൌനം എന്നും ഇതയാളോടു പറവാൻ തയ്യാറില്ലന്നും പറഞ്ഞു സത്യം ചെയ്തു തുള്ളി ഒഴിഞ്ഞു അടുത്തപള്ളിക്ക റോഡിൽ ഇറങ്ങി ഒരു മഹാ ശബ്ദത്തോടു അതിശീഘ്രത്തിൽ കിഴക്കുള്ള വൻകാട്ടിലേക്കുള്ള ചെയ്യുന്ന യാത്രയിൽ ഇടക്കിടെയുള്ള ഗോഷ്ടികളും ചേഷ്ടകളും എമ്മാത്രമെന്നു വിവരിപ്പാൻ എന്റെ പ്രിയപത്രാധിപരെ വളരെ പ്രയാസം തന്നെ. ഈ യാത്ര അച്ചൻകോവിൽപാത വഴിയായി കുളമ്പിലേക്കൊ വല്ല അടവി സ്ഥലങ്ങളിലേക്കൊ വിശുദ്ധ സഭയുടെ നിയമലംഘനക്കാരായ മനുഷ്യരുടെ അന്തൎഭാഗങ്ങളിലേക്കൊ എന്നും അറിയുന്നില്ല. ഈ സന്ദൎഭങ്ങളിൽ ഒക്കെയും ഈ വിധം അക്രമങ്ങളെ തന്റെ മക്കളിൽ പ്രവൃത്തിക്കുന്ന ഈ നശീകരണദുരാത്മാവിന്റെ മേൽ പ്രതികാരത്തിനായിട്ടു പെററമാതാവായ സുറിയാനിസഭ തന്റെ കണ്ണുകളെ തന്റെ മണവാളനായ യേശുക്രിസ്തുവിങ്കലേക്കു ഉയൎത്തി മനോവേദനയോടുംകൂടെ കണ്ണീർ ഒഴുക്കുന്നു എന്നല്ലാതെ എന്തു പറവാനുള്ളു. തന്നത്താൻ മുറിപ്പെടുത്തിയുംകൊണ്ടു ഗദരായദേശത്തു ശവക്കല്ലറകളുടെ ഇടയിൽ ഓടിക്കൊണ്ടിരുന്ന പിശാചു ബാധിതനെക്കുറിച്ചു കാണികൾ ചിരിക്കയും സന്തോഷിക്കയും ചെയ്യുതിരിക്കുമെങ്കിലും അവന്റെ പെററ തള്ളയുടെ മനസ്താപം എമ്മാത്രമായിരിക്കുമെന്നു മാന്യവായനക്കാരെ നിങ്ങൾ തന്നെ വിധിപ്പിൻ.

∗ ഈ പദത്തിന്റെ അൎത്ഥം പന്നീട്ടു തിരക്കിയതിൽ, തരമല്ല പോരുകെ വേണ്ടു എന്നത്രെ.

കണ്ടറിഞ്ഞവൻ.

## “കപ്പൽ ഛേതം” (തുടൎച്ച)

കപ്പൽ ഛിന്നഭിന്നമായി പോകുമെന്നും അതിനെ രക്ഷിക്കുന്ന കാൎയ്യം അസാദ്ധ്യമാകയാൽ അവർ മുങ്ങി ചത്തുപോകാതിരിക്കയില്ലന്നുള്ള വിശ്വാസം അവരിൽ സ്ഥിരീകരിക്കുകയും ചെയ്തു. അപ്പോൾ മുൻ പറഞ്ഞ തടവുകാരൻ അവരുടെ വിചാരങ്ങളെ അറിഞ്ഞിട്ടു ഭീതിയോടെ ഭയങ്കര കാഴ്ചകൾ കണ്ടു വിറണ്ടും ഭ്രമിച്ചും ഇരിക്കുന്ന ശതാധിപനോടും കപ്പിത്താൻ മുതൽപേരോടും കടലലച്ചുകളുടെ ശബ്ദത്തിനിടയിൽ കേൾപ്പാൻ തക്കവിധത്തിൽ ഉറക്കെ ബഹുസാവധാനത്തോടു “നിങ്ങൾ എന്റെ വാക്കിനെ വിശ്വസിച്ചു ക്രേത്തിൽനിന്നു പുറപ്പെടാതെ ഇരുന്നു എങ്കിൽ ഈ ആപത്തും നഷ്ടവും വരുന്നതല്ലായിരുന്നു. അതുപോകട്ടെ ഇനിഎങ്കിലും എന്നെ നിങ്ങൾ കേൾപ്പിൻ. ഈ ഭയങ്കരമായ സമുദ്രകോപം നിമിത്തം നിങ്ങളിൽ ആരും അധൈൎയ്യപ്പെടേണ്ടാ. കപ്പലിനും ചരക്കുകൾക്കും മാത്രമല്ലാതെ നമ്മളിൽ ആൎക്കും ഒരു രോമത്തിനു പോലും നഷ്ടം വരികയില്ല. എന്തുകൊണ്ടെന്നാൽ ഞാൻ സേവിക്കുന്നവനും കടലും കരയും സൃഷ്ടിച്ചവനുമായ ദൈവത്തിന്റെ ദൂതൻ ഈ രാത്രിയിൽ എന്റെ അടുക്കൽ വ

ന്ന പൌലോസെ പൌലൊസെ നീ ഭയപ്പെടേണ്ടാ. നീ കൈസറിന്റെ മുമ്പാകെ നില്ക്കേണ്ടതാകുന്നു, അത്രയുമല്ല നിന്നോടുകൂടെ പ്രയാണം ചെയ്യുന്ന എല്ലാവരെയും നിനക്കു ദൈവം നൽകിയിരിക്കുന്നു എന്നു പറഞ്ഞു. അതിനാൽ പുരുഷന്മാരെ ധൈര്യപ്പെട്ടുകൊൾവീൻ. ദൈവദൂതന്റെ വചനം പൂർത്തിയാകുമെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നപ്രകാരം നിങ്ങളും വിശ്വസിപ്പീൻ. എന്തെന്നാൽ അതു സത്യമായിട്ടുള്ളതാകുന്നു എന്നുപറഞ്ഞു. ഇതു കേട്ടപ്പോൾ പട്ടാളക്കാരും തണ്ടെലികളും അങ്ങനെ മുമ്പെ കൈ ഓങ്ങിയതോർത്തും അവൻ പറഞ്ഞതുപോലെ സംഭവിക്കുന്നുണ്ടെന്നു വിചാരിച്ചും പേടിച്ചു വിറച്ചു അവനെക്കുറിച്ചുണ്ടായിരുന്ന അനാദരത്തെ ദൂരീകരിച്ചു നിശ്ചയമായി അവൻ ഒരു ദൈവത്തിന്റെ ആൾതന്നെ എന്നു വിളിച്ചുപറഞ്ഞു അങ്ങനെ വിശ്വസിച്ചു അവനെ അത്യന്തം ബഹുമാനത്തോടെ ആചരിക്കുകയും ഈജിപ്ത്യൻ കാവൽപ്പെട്ടവനാകുവാനുള്ള കാരണങ്ങളേയും തൊഴിലിനെയും കുറിച്ചു കപ്പിത്താനും ഉദ്യോഗസ്ഥന്മാരും ആവശ്യപ്പെട്ടതിൽ ശതാധിപൻ പൌലൊസിന്റെ സകല വൃത്താന്തത്തെയും സവിസ്തരമായി പറഞ്ഞുകേൾപ്പിക്കയും ചെയ്തപ്പോൾ അവർ അവനെ അതിരിപ്പാതെ സ്നേഹിക്കയും ആദരിക്കയും അനുസരിക്കയും ചെയ്തു. തദനന്തരം പൌലോസ കപ്പലിലുള്ളവരോടു "നിങ്ങൾ യാതൊന്നും ഭക്ഷിക്കാതെ ഇങ്ങനെ ഉപവസിച്ചിരിക്കാൻ തുടങ്ങീട്ടിന്നു പതിനാലു ദിവസങ്ങൾ ആയിരിക്കുന്നു." അതിനാൽ നമുക്കെല്ലാവർക്കും കൂടി കുറെവല്ലതും ഭക്ഷിച്ചുകളകയാണ നല്ലതു. അല്ലങ്കിൽ നീന്തി കരയണയുവാൻപോലും പ്രാപ്തിയില്ലാതെയായി കടലിൽതന്നെ കിടന്നു സിദ്ധി കൂടിയെക്കാം എന്നുപറഞ്ഞു. അങ്ങൾക്കു ആ അവസരത്തിൽ യാതൊന്നും ഭക്ഷിക്കുന്നതിനും കുടിക്കുന്നതിനും ആശയും ആഗ്രഹവും ഇല്ലാത്ത വ്യാകുലസമയമെങ്കിലും പൌലൊസിനെ മഹാകാര്യമായി വിചാരിച്ചിരുന്നതിനാൽ അദ്ദേഹത്തിന്റെ നിർബ്ബന്ധപൂർവ്വകമായ ക്ഷണനത്തെ സ്വീകരിച്ചു അവരാൽ കഴിയുംപ്രകാരം എല്ലാം ക്രമമായി ഭക്ഷണത്തെ ഉണ്ടാക്കി എല്ലാവരുടെയും മുമ്പാകെ ദൈവത്തിനു സ്തോത്രം ചെയ്തു അതു ഭക്ഷിച്ചുതുടങ്ങി. അപ്പോൾ എല്ലാവരും ധൈര്യബുദ്ധികളായി തങ്ങളും ഭക്ഷണം കഴിച്ചു തൃപ്തന്മാരായതിന്റെ ശേഷം ശിഷ്ടമുണ്ടായിരുന്ന കോതമ്പിനേയും കടലിലേക്കുതന്നെ എറിഞ്ഞു കളഞ്ഞു കപ്പലിന്റെ ഭാരം കുറച്ചു. ഭക്ഷണാനന്തരം അങ്ങൾക്കെല്ലാവർക്കും നിശേഷാൽ ഒരുന്മേഷം തോന്നി. താമസമെന്യെ വരുവാൻ പോകുന്ന കഷ്ടനഷ്ടങ്ങളെക്കുറിച്ചു യാതൊരു കൂസലും കൂടാതെ പൌലോസിൽ തന്നെ ആശ്രയിച്ചും ഉറച്ചും കൊണ്ടിരുന്നു. ഏകദേശം ഉച്ചയായപ്പോൾ അവർ കരയിലേക്കുള്ള ഒരു മാർഗ്ഗം കാണപ്പെട്ടു. കഴിയുമെങ്കിൽ കപ്പൽ അതിലെകൂടെ കടത്തേണം എന്നു വിചാരിച്ചു അവർ നംകൂരത്തെ മുറിച്ചു കടലിൽതന്നെ ഇട്ടു. ചുക്കാന്റെ കെട്ടും അഴിച്ചുവിട്ടു. ഒരുവലിയ പായും കേററി കരയ്ക്കു നേരെവിട്ടു. മാർഗ്ഗമദ്ധ്യെവച്ചു കപ്പൽ ഒരു ഭയങ്കരമായ മണൽക്കൂമ്പലിന്മേൽ ഉറക്കയും ഓളങ്ങളുടെ ശക്തികൊണ്ടു കപ്പലിന്റെ പലകകൾ ഇളകി ഛിന്നഭിന്നമായി പോകയും കപ്പൽ അഗാധത്തിലേക്കു താണു പോകയും ചെയ്തപ്പോൾ കാവൽപ്പെട്ടവർ ഒരുത്തരും നീന്തി ഓടി പോകാതിരിപ്പാൻ അവരെ വെട്ടികൊല്ലണമെന്നു ആയുധക്കാർ വിചാരിച്ചു എന്നാൽ സേനാധിപൻ അവരുടെ ആലോചനയെ വിരോധിച്ചു നീന്തുവാൻ കഴിയുന്നവർ മുമ്പെ കടലിൽചാടി കരക്കുകയറുവാനും നീന്തുവാൻ പാടില്ലാത്ത ചിലർ പലകകളുടെമേലും ചിലർ ചെറു ബോട്ടുകളുടെമേലും ചിലർ കപ്പലിന്റെ ഖണ്ഡങ്ങളുടെമേലും പിടിച്ചു കരയിൽ എത്തുവാനും കല്പിച്ചു. പൌലൊസും സേനാധിപനും കപ്പിത്താനും ഉദ്യോഗസ്ഥന്മാരും കപ്പലിലുള്ള ഒരുനല്ല ചെറുവഞ്ചിയിൽ കേറി കരകേറങ്ങി. പൌലൊസിന്റെ വചനപ്രകാരം ആരുടെയും പ്രാണഹാനിക്കു സംഗതിയാകാതെ എല്ലാവരും കരകേറി സമുദ്രത്തിൽ നിന്നു രക്ഷപെടുകയും ചെയ്തു

ഹാ, മാന്യവായനക്കാരാ നാം ഓരോരുത്തരും ഇപ്പോഴും ഒരു മഹാസമുദ്രത്തിൽ കിടന്നുഴലുന്നുണ്ടു. അതെ പാപമെന്ന മഹാസമുദ്രത്തിൽതന്നെ. സാത്താൻ എന്ന കൊടുങ്കാററു നമ്മുടെ ശരീരമാകുന്ന കപ്പലിനേയും അതിലുള്ള വിലമതിക്കാവതല്ലാത്ത ചരക്കാകുന്ന ആത്മാവിനെയും നശിപ്പിപ്പാൻ വേണ്ടി തിരമാലകളായ ദുശ്ചിന്ത, കുല, വ്യഭിചാരം, വേശ്യാദോഷം, മോഷണം, കള്ളസ്സാക്ഷി, ദൈവദൂഷണം, നിഗളം, അസൂയ, ദുർമ്മോഹം മുതലായവയെ കൊണ്ടുവന്നു നമ്മുടെ കപ്പലിനെയും അതിലുള്ള ചരക്കിനെയും അഗാധത്തിലേക്കുതാഴ്ത്തുകളവാൻ പരിശ്രമിക്കുന്നു. എന്നാൽ ഈ കാററിലും തിരമാലകളിലും അകപ്പെടാതെ ഇരിപ്പാൻ നാം പ്രത്യേകം സൂക്ഷിച്ചാൽ നിത്യാനന്ദകരമായ പരമാനന്ദത്തിൽ നാം നിത്യാവകാശികളായി പരിണമിക്കുന്നതാകുന്നു,

കപ്പലിൽ ഉണ്ടായിരുന്നതും വളരെ ലാഭം കിട്ടുമെന്ന കപ്പിത്താൻ ആശിച്ചിരുന്നതുമായ ആ ചരക്കുകളെ കാററിന്റെയും തിരമാലകളുടെയും ഉഗ്രതയാൽ കടലിലേക്കു എറിഞ്ഞു കളഞ്ഞതുപോലെ ദൈവം നമ്മെ സൃഷ്ടിച്ച ആത്മാവാകുന്ന വിലയേറിയ ചരക്കിനെയും കേററി ഭൂമിയാകുന്ന ഈ മായ എന്ന സമുദ്രത്തിലേക്കു അയച്ചിട്ട, നമ്മിൽനിന്ന വളരെ ലാഭത്തെ കിട്ടുമെന്നാശിച്ച അതായത സ്തോത്രം, മഹത്വം മുതലായവയെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ മേൽപറഞ്ഞ തിരമാലകൾ വന്ന നമ്മെയും ആത്മാവിനെയും നശിപ്പിച്ചുകളവാൻ സംഗതിയായാൽ, കപ്പലിന്റെ ഭാരത്തെ കുറപ്പാനായി ആ കപ്പിത്താൻ യഹൂദിയായിലെ വിശേഷപ്പെട്ട കോതമ്പും ഈഗിലെ മേൽത്തരമായ ഗീലപ്പഞ്ഞി ചാക്കുകെട്ടുകളെയും കടലിലേക്കു എറിഞ്ഞുകളഞ്ഞതുപോലെ ദൈവം തന്റെ ഛായയിൽ ഉണ്ടാക്കിയ കോതമ്പായ നമ്മെയും മേൽത്തരമായ ആത്മാവിനെയും അതിഷ്ടതയേറിയ നരകാഗ്നിയിലേക്കു ഇട്ടുകളഞ്ഞാൽ ആ നരകം നമ്മെ ഇട്ടുകളയുന്നുണ്ടോ എന്ന തന്റെ വലത്തുഭാഗത്തു മഹത്വത്തോടിരിക്കുന്ന ശുദ്ധിമാന്മാരാകി തോന്നുവാൻ തക്കവണ്ണം നാം ആയി തീരട്ടെ.

കെ.

---

## മാവേലിക്കര യാക്കോബായ സുറിയാനി സുവിശേഷപ്രസംഗസംഘം

ഈ സംഘത്തിൽനിന്നും പ്രസംഗത്തിനായി പുറപ്പെട്ടവർ ഏതെല്ലാം സ്ഥലങ്ങളിൽ പ്രസംഗവേല നടത്തി എന്ന അറിവാൻ ആഗ്രഹമുള്ളവരുടെ അറിവിനുവേണ്ടി പത്രാധിപരവർകളെ താഴെപറയുന്ന വാർത്ത താങ്കളുടെ അടുത്ത പത്രികയിൽ പ്രസിദ്ധപ്പെടുത്തണമെന്ന അപേക്ഷിക്കുന്നു.

പ്രസംഗത്തിനായി കഴിഞ്ഞ ധനു ൨-ാം നു- പുറപ്പെട്ടു. ആദ്യമായി മാ.നാത്തു പള്ളിയിലും പിന്നീട്ട മേപ്പാടം, വീയപുരം, നീലംപേരൂർ, കരിച്ചി, ചങ്ങാനം, പുതുപ്പള്ളി, കോട്ടയം, ചെങ്ങനൂർ, പുത്തൻകാവു വലിയപള്ളി, ടി- ചെറിയപള്ളി, കല്ലൂശ്ശേരി, ഉമയാററുകര ഈ സ്ഥലങ്ങളിലും സുവിശേഷവേല നടത്തി തിരിച്ചു മാവേലിക്കരെ ചെന്നു ചേരുകയും ഈ മാസം ൩-ാം നു- ടി. സംഘത്തിന്റെ അർദ്ധവാർഷികയോഗം നടത്തുകയും ചെയ്തു. ഈ സ്ഥലങ്ങളിലൊക്കയും കേൾവിക്കാരായി വളരെ ആളുകൾ കൂടുകയും ഈ പുറപ്പാടിനെക്കുറിച്ചു വളരെ സന്തോഷമായി പലർ പ്രസ്താവിക്കയും ചെയ്തിട്ടുണ്ടു. ഇത്രയും മഹത്തേറിയതായ ഒരു വേല ഈ ബലഹീനന്മാരെക്കൊണ്ടു ഇത്രത്തോളം നടത്തിപ്പാൻ ഇഷ്ടം തോന്നിയ ദൈവത്തിന്നു ഞങ്ങൾ സ്തോത്രം ചെയ്യുന്നു. കൂടാതെ പുതുപ്പള്ളി, ചെങ്ങനൂർ ഈ സ്ഥലങ്ങളിൽ ഇതു പോലെ ഒരു സംഘം ഏപ്പെടുത്തി നടത്തണമെന്നു ഞങ്ങൾ അപേക്ഷിച്ചപ്രകാരം സംഘം സ്ഥാപിക്കയും ക്രിസ്തുവിനെക്കുറിച്ചു സ്നേഹവും ആത്മാക്കളുടെ രക്ഷയിൽ ആശയുമുള്ള പല സഹോദരന്മാർ സുവിശേഷ വേലയ്ക്കായി എഴുന്നേല്ക്കുകയും പലർ തങ്ങളുടെ ധനം കൊണ്ടും മററും അവരെ സഹായിപ്പാൻ ഒരുങ്ങുകയും ചെയ്തിരിക്കുന്നതിനു അത്യന്തം സന്തോഷിക്കയും ടി- സംഘങ്ങൾ ബലപ്പെട്ടു ദൈവത്തിനു മഹത്വമുള്ള ഫലങ്ങൾ പുറപ്പെടുവിപ്പാൻ തക്കവണ്ണം അനുഗ്രഹിക്കുന്നതിനു ദൈവത്തോടു പ്രാർത്ഥിക്കയും ചെയ്യുന്നു. ടി. സംഘങ്ങളുടെ ഉത്സാഹികളും നടത്തിപ്പുകാരും ഞങ്ങൾ ഭരമേററിരിക്കുന്ന സംഗതികളെ

വത്തിന്റെ മുമ്പാകെ കണക്കു കൊടുക്കേണ്ടവർ ആകകൊണ്ടു തങ്ങളുടെ മുഴങ്കാലുകൾ തളൎന്നു പോകാതെയും ഹൃദയം ക്ഷീണിച്ചുപോകാതെയും ഇരിക്കുന്നതിനു തങ്ങളിൽ ഒരു നല്ലപ്രവൃത്തിയെ ആരംഭിച്ചവൻ അതു അവസാനത്തോളം കാത്തു സൂക്ഷിക്കും എന്നു വിശ്വസിച്ചു ബലഹീനന്മാരിൽ തന്റെ ബലത്തെ പൂൎത്തിയാക്കുന്ന ദൈവത്തിൽ ശരണപ്പെടണമെന്നു അവരെ ഓൎമ്മിപ്പിച്ചും കൎത്താവിന്റെ അന്ത്യകല്പനയെ അത്യല്പമായിട്ടെങ്കിലും നിറവേറ്റുന്നതിനും തങ്ങളുടെ യജമാനൻ വരുമ്പോൾ തങ്ങളെ ഏല്പിച്ചിട്ടുള്ള താലന്തു ലാഭത്തോടു കൂടെ തിരികെ ഏല്പിക്കുന്നതിനും അന്ധകാരത്തിൽ ഇരിക്കുന്ന ആത്മാക്കളെ പ്രകാശത്തിലേക്കു കൊണ്ടുവരുന്നതിനും ആയി ഇതുപോലെ സുവിശേഷസംഘം ഏല്പെടുത്തി നടത്തുന്നതിനു ടി. സമുദായത്തിലുൾപ്പെട്ട എല്ലാ സ്ഥലങ്ങളിലുമുള്ള എല്ലാവരോടും ഞങ്ങൾ അപേക്ഷിക്കയും ചെയ്തുകൊള്ളുന്നു.

ഞങ്ങളുടെ യാത്രയിൽ തങ്ങളുടെ ആലോചനകളാലും മററു പലതരമായ സഹായങ്ങളാലും ഞങ്ങളെ സഹായിച്ച എല്ലാ ബഃപട്ടക്കാൎക്കും സഹോദരന്മാൎക്കും ഞങ്ങൾ നന്ദി പറകയും നല്ലതായുള്ള അവരുടെ പ്രയത്നങ്ങൾക്കു ഒന്നു മുപ്പതായും അറുപതായും നൂറായും പ്രതിഫലം കൊടുക്കുന്നതിനു ബലഹീനമുള്ള ഞങ്ങളുടെ പ്രാൎത്ഥനകൾ ദൈവസന്നിധിയിൽ ഞങ്ങൾ അണെക്കയും മേലാലും എല്ലാവരുടെയും നമസ്കാരങ്ങളും മറെറല്ലാവിധ തുണകളും ഞങ്ങളുടെ സംഘത്തിന്നായി യാചിക്കയും ചെയ്തുകൊള്ളുന്നു.

കൎത്താവിനു വായ്പ കൊടുക്കുന്നതു നഷ്ടമായിപോകുമെന്നു ആരും വിചാരിക്കരുതെ. നിങ്ങളുടെ അനിത്യധനംകൊണ്ടു നിത്യധനംസമ്പാദിപ്പീൻ. എന്നു ആജ്ഞാപ്രകാരം.



## വിശേഷവൎത്തമാനങ്ങൾ.

മൈസൂർ— കരകൌശലശാലകൾക്കായി മൈസൂർ ഗവൎമ്മെണ്ടു ഇപ്പോൾ ഇടെ ഒരു ലക്ഷം രൂപാ നീക്കിവച്ചിരിക്കുന്നു.

⁂ ⁂ ⁂

മദ്രാസു ഹൈക്കോടതിൽ ഗവൎമ്മെണ്ടു വക്കീലായിരുന്ന ബാറിസ്റററർ വില്ലിഗ്രാന്റ എന്നാൾ മരിച്ചുപോയിരിക്കുന്നു.

⁂ ⁂ ⁂

വൈസരോയി അവർകൾക്കു ഒരു ജ്വരം പിടിപെട്ടിട്ടു പൂൎണ്ണ സുഖം പ്രാപിക്കാതിരിക്കുന്നതുകൊണ്ടു കടൽയാത്ര ചെയ്യണമെന്നു ഡാക്കട്ടറന്മാർ അഭിപ്രായപ്പെട്ടതനുസരിച്ചു ചെയ്തുവരുന്നു. ഇപ്പോൾ വളരെ ഭേദം ഉണ്ടത്രെ.

⁂ ⁂ ⁂

ചക്രവൎത്തിനി തിരുമനസ്സിലെ മരുമകനായ ബാറൻബൎഗ്ഗിലെ ഹെൻറി പ്രഭുവിന്റെ നിൎയ്യാണത്തെക്കുറിച്ചു കല്ക്കത്താ പട്ടണവാസികൾ ഒരു സഹതാപകമ്പി തിരുമനസ്സിലേക്കു അയക്കയും കൃതജ്ഞതയായി മറുപടി കിട്ടുകയും ചെയ്തിരിക്കുന്നു.

⁂ ⁂ ⁂

പച്ചവാഴയ്ക്കാ തൊലി കളഞ്ഞു അരിഞ്ഞു ഉണക്കി പൊടിച്ചു ആറെടുത്താൽ കൂവപ്പൊടി പോലെയും മററും ഒരു നല്ല ഭക്ഷണപദാൎത്ഥമായിരിക്കുമെന്നും വളരെക്കാലം കേടുകൂടാതിരിക്കുമെന്നും ഒരുപത്രം പ്രസ്താവിക്കുന്നു.

മലയാള വിവാഹബില്‍ രണ്ടു വാരത്തിനുശേഷം ഉണ്ടാകുന്ന മദിരാശി നിയമനിര്‍മ്മാണ സഭയില്‍ ആലോചനയ്ക്കു എടുക്കപ്പെടുന്നതാണ

* * *

ബ്രിട്ടീഷ പാര്‍ലിമെന്‍റില്‍ ൩൫ കൊല്ലം തുടരെ ഒരു സാമാജികനായിരുന്ന ഒരാള്‍ ഈയ്യിടെ തന്‍റെ നൂറാമത്തെ ജനനദിവസം കഴിച്ചിരിക്കുന്നു.

* * *

കഴിഞ്ഞ എഫ്. എ. പരീക്ഷക്കു എറണാകുളം കോളേജില്‍നിന്നു ൨൪ പേര്‍ കൂടിയിരുന്നതില്‍ നാലുപേരെ ജയിച്ചിട്ടുള്ളു. കോട്ടയം സി. എം. എസ്. കോളേജില്‍ നിന്നു ൧൧-ല്‍ എട്ടുപേര്‍ ജയിച്ചുള്ളു എത്രയൊ ശ്ലാഘനീയമായിരിക്കുന്നു.

* * *

അര്‍മ്മീനിയായില്‍ സാസ്സൂന്‍ എന്ന സ്ഥലത്തു നടന്നതായി പ്രസ്താവിച്ചിട്ടുള്ള കലകളെപ്പററി അന്വെഷണം ചെയ്വാന്‍ ഏല്പിക്കപ്പെട്ടിരുന്ന കമ്മീഷന്‍റെ റിപ്പോര്‍ട്ടു പ്രസിദ്ധപ്പെടുത്തീട്ടുള്ളതില്‍ നിന്നു ഇതിനെക്കുറിച്ചു നടന്നിട്ടുള്ള കേള്‍വി വളരെ അധികമായിരുന്നു എന്നും സാസ്സൂന്‍ എന്ന സ്ഥലത്തു നാല്പതാളുകള്‍ മാത്രമെ കൊല്ലപ്പെട്ടിട്ടുള്ളു എന്നും ഡിസ്ട്രിക്ട മുഴുവന്‍ ൯൦൦ ആളുകളും ൨൫ ഗ്രാമങ്ങളും നശിച്ചിട്ടുണ്ടെന്നു കാണുന്നു.

* * *

തിരുവിതാംകൂറില്‍ അടുത്ത ഒഴിവിനു ദിവാനായി മദ്രാസ നിയമനിര്‍മ്മാണസഭാ മെമ്പര്‍ ആണറബിള്‍ ശങ്കരന്‍ നായരവര്‍കളെ നിശ്ചയിക്കുവാന്‍ പോകുന്നു എന്നു സ്റ്റാണ്ടാര്‍ഡ പത്രം പ്രസ്താവിക്കുന്നു. ഇതു ആ പത്രക്കാരുടെ ആഗ്രഹം പറഞ്ഞു എന്നല്ലാതെ യഥാര്‍ത്ഥസംഭവമായി വരുമൊ എന്നു സംശയമാണ.

* * *

തിരുവിതാംകൂറില്‍ ഖജനാസ്രാപ്പ ദീനംമൂലം ഉദ്യോഗം ഒഴിവാന്‍ പോകുന്നതായി അറിയുന്നു. ഈ വേലയ്ക്കു ൨൦൦ രൂപാ ശമ്പളം ഉണ്ടു. ൨൦,൦൦൦ രൂപായുടെ ജാമ്യവു വേണം. മാറുന്ന സ്രാപ്പിന്‍റെ ഒരു മരുമകനും ആലപ്പുഴ കച്ചവടംവക സ്രാപ്പും ഈ ഒഴിവിലേക്കു അപേക്ഷിച്ചിട്ടുള്ളതായി കേള്‍ക്കുന്നു. മ. മ.

* * *

സിലോണില്‍ സര്‍ക്കാര്‍ ഉദ്യോഗമുള്ള ഒരു വെള്ളക്കാരന്‍ മഹമ്മദു മാര്‍ഗ്ഗത്തില്‍ ചേര്‍ന്നിരിക്കുന്നു. സ്വന്തഭാര്യയെ ഉപേക്ഷിച്ചു വേറൊരുസ്ത്രീയെ വിവാഹം ചെയ്വാന്‍ വേണ്ടിയാണ ഇതു ചെയ്തതെന്നു ഉടനെ ഉണ്ടായ വിവാഹംകൊണ്ടു പ്രത്യക്ഷമായി. സ്വന്തഭാര്യയെ ഉപേക്ഷിച്ചു കൌശലത്തില്‍ പുനര്‍വിവാഹം ചെയ്തിരിക്കുന്നതു നിയമത്താല്‍ ശിക്ഷിക്കത്തക്കതല്ലെങ്കിലും സിലോണ്‍ ഗവര്‍മ്മെണ്ടു ഇയാളെ പണിയില്‍നിന്നു പിരിച്ചിരിക്കുന്നു.

* * *

വരാപ്പുഴ മിഷ്യനില്‍ചേര്‍ന്ന ചില പാദ്രിമാര്‍ ചേര്‍ന്നു ഒരു അസിസ്റ്റാണ്ടു ബിഷോപ്പിനെ കിട്ടുവാന്‍ കമ്പിമാര്‍ഗ്ഗം പാപ്പായോടു അപേക്ഷിച്ചിരിക്കുന്നു. അപേക്ഷയില്‍ ഒരു വിശേഷം ഉണ്ടു. ഇത്താല്യാ ജാതിക്കാരനല്ലാതെ മററു ജാതിക്കാരന്‍ ആയിരിക്കരുതെന്നാണ. റോമ്മാ സുറിയാനിക്കാര്‍ക്കു ബാബേല്‍ കല്‍ദായക്കാരായിരിക്കണം മെത്രാന്മാരായി കിട്ടുന്നതു എന്നു അപേക്ഷയുണ്ടു. വരാപ്പുഴക്കാരുടെ അപേക്ഷ, അച്ഛനു ഇച്ഛയായതും പാല്‍, വൈദ്യന്‍ ചൊന്നതും പാല്‍ എന്നുപറഞ്ഞതുപോലെയാകകൊണ്ട സാധിക്കാതിരിക്കയില്ല. മററവരുടേതു പാഴ്പണിയാകയെ ഉള്ളു.

* * *

മരണം—നമ്മുടെ വിക്ടോറിയാ ചക്രവര്‍ത്തിനി തിരുമനസ്സിലെ ഇളയ മകളായ ബിയാട്രീസ കുമാരിയുടെ ഭര്‍ത്താവായിരുന്ന ബാററന്‍ബര്‍ഗ്ഗിലെ ഹെന്‍റി പ്രഭു മരിച്ചുപൊയിരിക്കുന്നു. ആഫ്രിക്കായില്‍ നടന്നുവരുന്ന ഒരു ചെറിയ യുദ്ധത്തില്‍ ചില പ്രവൃത്തി നടത്തുവാന്‍ സ്വമേധ പോയിരുന്നപ്പോള്‍ മലമ്പനി പിടിച്ചു. മടക്കയാത്രയില്‍ കപ്പലില്‍വച്ചാണ നിര്യാണം പ്രാപിച്ചതു. ദേഹം സുഗന്ധദ്രവ്യങ്ങള്‍ പൂശി വിലാത്തിയില്‍ കൊണ്ടുപൊയിരിക്കുന്നു. ഇളയമക്കളെ മാതാപിതാക്കന്മാര്‍ക്കു സാധാരണയായി കാച്ചുന്നധികം വാത്സല്യം ഉള്ളതാണല്ലൊ. ചക്രവര്‍ത്തിനിക്കു ൭൭-ം വാര്‍ദ്ധക്യത്തില്‍ ഇതൊരു സഹിച്ചുകൂടാത്ത വ്യസനമായിരിക്കും.

* * *

ഒരു കണ്ടുപിടുത്തം—അറാറാത്തു പര്‍വ്വതത്തില്‍ നൊവായുടെ പെട്ടി ഇപ്പോള്‍

ഷരിപ്പുണ്ടെന്നും ജൊൺ യൌസെപ്പു നൌറി എന്ന പെരായ ഒരു യൌനായ അൎക്കദ യാക്കൊൻ കണ്ടുപിടിച്ചു എന്നും പെട്ടി മിക്കവാറും ഹിമത്തിൽ മൂടിയിരിക്കുന്നു എന്നും ഒരു പത്രം പറയുന്നു. ഇപ്പൊൾ ൩൦൦ വാര നീളവും ൧൦൦ വാര ഉയരവും ഉണ്ടത്രെ. തടി ചുവപ്പുനിറമാണു. ഇതിന്മെലെ കട്ടി പിടിച്ചിരിക്കുന്നു. പാരീസിൽ ഉണ്ടാകുവാൻ പൊകുന്ന വലിയ എക്സിബിഷ്യനിൽ ഈ പെട്ടി ഹാജരാക്കത്തക്കവണ്ണം യന്ത്രംവഴിയാൽ അതിനെ ഇറക്കി കൊണ്ടുവരുന്നതിനു അൎക്കദയാക്കൊൻ ശ്രമം ചെയ്യുന്നപൊലും.

❖ ❖ ❖

അൎമ്മെനിയാ— ഇവിടെയുണ്ടായ കലകങ്ങളെക്കുറിച്ചു തുൎക്കി ഗവൎമ്മെണ്ടിനെ ക്രിസ്ത്യാനിരാജാക്കന്മാര എല്ലാവരും കൂടി ചൊദിക്കുകയുമെന്ന വിചാരിച്ചിരുന്നു. ഇംഗ്ലണ്ടും റഷ്യയും ജൎമ്മനിയും ഫ്രാൻസും എന്നുവെണ്ടാ പ്രധാന ക്രിസ്ത്യാനിരാജാക്കൾ എല്ലാം ഈ കാൎയ്യത്തിൽ കുറെ നാളെക്കു ഗൌരവം ഭാവിച്ചു. തുൎക്കി പലരെ ഭയപ്പെടുത്തുകയും ചെയ്തു. കടശി അൎമ്മെനിയായിൽ പരിഷ്കാരം വരുത്തുവാൻ തുൎക്കി സമ്മതിച്ചിട്ടുണ്ടെന്നും തുൎക്കിക്കു അതിനു ഇപ്പൊൾ ശക്തിയുണ്ടെന്നും പറഞ്ഞു ക്രിസ്ത്യാനി രാജാക്കന്മാർ പിൻമാറിയിരിക്കുന്നു. ഇവരുടെ പിന്മാറ്റത്തിനു കാരണം തുൎക്കിയുമായി യുദ്ധം ചെയ്തു രാജ്യം കൈവശപ്പെടുത്തിയാൽ ഭാഗിച്ചു എടുക്കുന്ന കാൎയ്യത്തിൽ തമ്മിൽ യൊജിക്കാൻ പാടില്ലാത്ത പ്രയാസമല്ലാതെ മറ്റൊന്നുമല്ല. ചത്തവർ ചത്തു. കൊന്നവർ മിടുക്കന്മാർ എന്നു പറഞ്ഞാൽ കഴിഞ്ഞു.

❖ ❖ ❖

സംസ്കൃതത്തോടടുത്ത ഭാഷകൾ ഗ്രീക്കു, ലാറ്റിൻ മുതലായവയാണെന്നാണ വിദ്വാന്മാർ തീൎച്ചയാക്കീട്ടുള്ളതു. ഇപ്പൊൾ റഷ്യാ മുതലായ യൂറോപ്യൻ രാജ്യങ്ങളിലെ സ്ലാവോനിക്കു ഭാഷകൾ ഇവയെക്കാൾ അടുത്തതാണെന്ന മദ്രാസ മെയിൽപത്രത്തിൽ ഒരു ലേഖകൻ സാധിച്ചിരിക്കുന്നു. ഉമാ, അഗ്നി, വായു, വരുണൻ എന്നിങ്ങനെ ഉപനിഷത്തുക്കളിലുള്ള പല പദങ്ങൾ മിക്കവാറും ഇതെ അൎത്ഥത്തിൽ സ്ലാവോനിക്കു ഭാഷകളിൽ ഉപയോഗിക്കുന്നുണ്ടെന്നുള്ളതാണ ഇതിനു ലക്ഷ്യം.

❖ ❖ ❖

മദിരാശിയിൽ ഈയിടെ ഗവൎമ്മെണ്ടുവക ഒരുവക്കീൽ പരീക്ഷയ്ക്കു ൭൦ ആളുകളൊളം നിശ്ചയിക്കപ്പെട്ട തീയതിയിൽ ചെന്നുചേൎന്നു എങ്കിലും പരീക്ഷകടലാസുകളിൽ ഒന്നു തപാൽവഴി പൊകയിൽ വെളിപ്പെട്ടുപൊയിട്ടുണ്ടെന്നു സംശയം ജനിച്ചിട്ടുള്ളതിനാൽ പരീക്ഷ മേൽ നിശ്ചയിക്കുന്ന അവധി വരെക്കു നീക്കി വെച്ചിരിക്കുന്നതായി പരീക്ഷകന്മാർ പ്രസ്താവിച്ചു. പരീക്ഷകൾ പഠിക്കാതെ ജയിക്കാനുള്ള ശ്രമം നാട്ടുകാരിൽ കലശലായിരിക്കുന്നു. എഫ് - എ - പരീക്ഷയുടെ ചോദ്യങ്ങളിൽ ചിലതു വെളിപ്പെട്ടുപൊയിരുന്നതു തീൎച്ചയാണ എങ്കിലും പുനഃപരീക്ഷ കൂടാതെയാണ വിജയികളെ സൎവകലാശാലക്കാർ പ്രസിദ്ധമാക്കിയിരിക്കുന്നതു. മ-മ-

## സൂചനകൾ.

അറിവു— ഈ മാസം മുതൽ ഓരൊമാസത്തെ പഞ്ചാംഗം കൂടെ ഇടവകപത്രികയിൽ ചെൎക്കുന്നുണ്ടു. പഞ്ചാംഗത്തിൽ പ്രധാന പെരുനാളുകളും ഞായറാഴ്ച അതതു ദിവസം കുൎബാനയ്ക്കു വായിക്കേണ്ട ഏവൻഗേലിയൊന്റെ ഭാഗവും കാണിച്ചിട്ടുണ്ടു. പെരുനാളുകളുടെ തീയ്യതി പറഞ്ഞിരിക്കുന്നതു സുറിയാനി രീതിയാണെന്നു ഓൎത്തിരിക്കേണ്ടതാകുന്നു.

❖ ❖ ❖

ഒരു എതിരേല്പും പള്ളി കൂദാശയും — തിരുവല്ലാ ചേൎന്ന കവിയൂർകാരായ യാക്കോബായ ക്രിസ്ത്യാനികൾ കൂടി ഈയിടെ പണിയിച്ചുണ്ടാക്കിയ ഒരു പള്ളി മലയാളത്തിന്റെ മാർ ദിവന്നാസിയൊസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും നിരണം ഇടവകയുടെ മാർ ഗ്രീഗൊറിയൊസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും എഴുന്നെള്ളി ഈ മാസം [illegible] ശനിയാഴ്ച കൂദാശ ചെയ്തു കുൎബ്ബാന [illegible] സഹിതം [illegible] കഴിക്കുകയും ചെയ്തു. ഇതിലേക്കായി തലെദിവസം രാത്രി ഉണ്ടായ പന്ത്രണ്ടു പിതാക്കന്മാരുടെ തിരുവരവിൽ നിന്നുള്ള എഴുന്നെള്ളത്തു വളരെ കോലാഹലമായിരുന്നു. സ്വൎണ്ണം വെള്ളി ഉൾപ്പെടെ അഞ്ചു കുരിശുകളും ഇരുന്നൂറ്റമ്പതോളം അലുക്കിട്ട മുത്തുക്കുട

കളും അനവധി ജനങ്ങളുമുണ്ടായിരുന്നു. മി. പങ്കിക്കു വേണ്ടി പ്രധാന ശ്രമങ്ങൾ ചെയ്തു കണ്ടതിൽ പോത്തയെന്ന മഹാനവർകളുടെ ശ്രമങ്ങൾ പ്രശംസനീയം തന്നെ. ഈ ബഹളത്തിനിടയിൽ നമ്മുടെ യാക്കോബായക്കൊച്ചുൻ സർക്കിട്ടു ചെയ്യുന്നതു കണ്ടു. വിവരമായി അദ്ദേഹത്തിന്റെ റിപ്പോർട്ടിൽ കാണാവുന്നതാകയാൽ തല്ക്കാലം ചുരുക്കുന്നു. എന്നു മറ്റൊരു കൊച്ചൻ.

❖ ❖ ❖

ശാബത ലംഘനം — ഉദേശയിൽ അംഗ്ലിയാ പള്ളിയിൽ കൂടിനടക്കുന്ന ഒരു സുറിയാനിക്കാരൻ ഞായറാഴ്ചദിവസം കരിമ്പാട്ടിയില്ലെ എന്നു ഒരു സാധാരണ സുറിയാനിക്കാരൻ പറഞ്ഞതിനു "ഞാൻ കരിമ്പാട്ടിയില്ല, നടു ചേർന്നോ നാലു കരിമ്പു ചക്കിൽ കാളകെട്ടി എന്റെ കരിമ്പിൻശാലയിൽ വച്ചു ആട്ടിയ്ക്കുന്നു" എന്നു മറുപടി പറഞ്ഞു. "കരിമ്പു തന്റേതാണോ" എന്നു സുറിയാനിക്കാരൻ ചോദിച്ചതിനു "കരിമ്പു ഇനിക്കു കുടി പങ്കുള്ളതാണ്" എന്നു അംഗ്ലിയാക്കാരൻ മറുപടി പറഞ്ഞു. ഞായറാഴ്ച കല്യാണത്തിനു സദ്യ കഴിക്കുന്നതിനു പോലും പാപം പറയുന്ന അംഗ്ലിയക്കാർ ഞായറാഴ്ച കരിമ്പാട്ടിക്കയും ഞായറാഴ്ച ഉണ്ടാക്കിയ ശർക്കരയും കൊപ്രായും തൂക്കികൊടുക്കുകയും ചെയ്യുന്നതു ശാബത ലംഘനമല്ലയൊ എന്നു കമ്മനത്തിൽനിന്നു ഒരു ലേഖകൻ ചോദിക്കുന്നു.

❖ ❖ ❖

ഇതു ഒരു ദൈവദോഷമോ?—കുന്നംകുളങ്ങരെനിന്നു ഒരു ലേഖകൻ ഇപ്രകാരം എഴുതി അയക്കുന്നു— ഈമാസം ൯-ാംനു- ഞായറാഴ്ച ആർത്താറ്റു പള്ളിയിൽ നവീകരണ കക്ഷിയുടെ ഊഴം ആയിരുന്നു. ഊഴം നടത്തുവാൻ നവീകരണകത്തനാർ കുന്നംകുളത്തെ പള്ളിയിൽ വന്ന സമയം പള്ളിമുറ്റത്തു നിന്നിരുന്ന രണ്ടു സുറിയാനിക്കുട്ടികളുമായി ഒരു ചെറിയ തർക്കം ഉണ്ടായി. തർക്കത്തിൽ കത്തനാർ ദൈവമാതാവിനെ അധികം ദുഷിച്ചു സംസാരിച്ചു. കന്യാസ്ത്രീ അമ്മ പള്ളിയിൽ ഉണ്ടു പകരം ചോദിക്കും എന്നുമാത്രം കുട്ടികൾ മറുപടി പറഞ്ഞു. കത്തനാർ കുർബാന ആരംഭിച്ചു ശുശ്രൂഷയിക്കു പടിഞ്ഞാറോട്ടു തിരിഞ്ഞപ്പോൾ അയാൾ പെട്ടെന്നു മോഹിച്ചു വീഴുകയും തലപൊട്ടി ധരിച്ചിരുന്ന കാപ്പയിലും ഉടുപ്പുകളിലും മാത്രമല്ല മദ്ബഹായിൽ ആസകലം രക്തം ഒലിക്കയും ചെയ്തു. കുർബാന കാണ്മാൻ നാലാറുപേർ മാത്രമെ ഉണ്ടായിരുന്നുള്ളു എങ്കിലും അവർ ഉടനെ മദ്ബഹായിൽ പ്രവേശിച്ചു ഉടുപ്പുകൾ അഴിച്ചു എടുത്തുകൊണ്ടുപോയി ചികിത്സിച്ചുവരുന്നു. പിറ്റേദിവസം പഴഞ്ഞിക്കാരൻ ഒരു നവീകരണകത്തനാർ വന്നാണ കുർബാന മുഴുവനാക്കിയതു.

❖ ❖ ❖

ഗുരുശ്രീപുര നിവാസിയായ ഒരു ലേഖകൻ ഇപ്രകാരം എഴുതിയിരിക്കുന്നു- "പ്രിയപത്രാധിപരേ, അംഗ്ലിയാക്കാർ, നവീകരണക്കാർ മുതലായവർക്കു ശുദ്ധമാന കുർബാനയിലെ ദിവ്യവസ്തുക്കൾ സാക്ഷാൽ ക്രിസ്തുവിന്റെ ശരീര രക്തങ്ങളല്ലെന്നും സദൃശം മാത്രമാണെന്നും വിശ്വസിക്കയും പ്രസംഗിക്കയും ചെയ്യുന്നതിൽ നാം അവരെ കുറ്റം പറയേണ്ടതെന്നില്ല. എന്തെന്നാൽ അവരുടെ പരമാൎത്ഥമാണ അവർ പറയുന്നതു. "ഭൂമിയിൽ നീ കെട്ടുമെന്ന സകലവും സ്വൎഗ്ഗത്തിലും കെട്ടപ്പെട്ടതായിരിക്കും, ഭൂമിയിൽ നീ അഴിക്കുമെന്ന സകലവും സ്വൎഗ്ഗത്തിലും അഴിക്കപ്പെട്ടതായിരിക്കും" എന്നു ക്രിസ്തു ആരോടു കല്പിച്ചുവൊ ആ ശ്ലീഹാ അപ്പോസ്തലന്റെ സാക്ഷാൽ പിന്തുടൎച്ചയാലും കൈവെപ്പിനാലും നടപടിയാലും അപ്പോസ്തോലാധികാരം പ്രാപിച്ചവരാൽ മാത്രമെ ശുദ്ധ. കുർബാനയിലെ അപ്പവും വീഞ്ഞും സാക്ഷാൽ ശരീരരക്തങ്ങളാക്കുവാൻ കഴികയുള്ളു. അപ്പൊസ്തോല പിന്തുടൎച്ചയിൽ നിന്നും നടപടിയിൽനിന്നും തെറ്റിയിരിക്കുന്നവരായ അംഗ്ലിയാക്കാർ മുതലായവർക്കു മേല്പറഞ്ഞ അധികാരം സിദ്ധിപ്പാൻ പാടുള്ളതല്ല, സിദ്ധിച്ചിട്ടുമില്ല. അതിനാൽ അവർ ഇവ ക്രിസ്തുവിന്റെ ശരീര രക്തങ്ങളുടെ സദൃശങ്ങൾ എന്നു പറയുന്നതിൽ ആശ്ചര്യപ്പെടുവാനുമില്ല. അളമുട്ടുമ്പോൾ കടിക്കയെ നിവൃത്തിയുള്ളല്ലൊ".

❖ ❖ ❖

പുതിയ പ്രസംഗി — രക്ഷാണിയ സംഘത്തിന്റെ സ്ഥാപകനും പ്രധാന തലവനുമാകുന്ന ജനറൽ ബൂത്ത് എന്ന വെള്ളക്കാരൻ ഈയിടെ തിരുവല്ലായിൽ വന്നു ഒരുദിവസത്തെ പ്രസംഗം നടത്തിയിരിക്കുന്നു. ഇദ്ദേഹം വളരെ കീർത്തിസമ്പാദിച്ചവനും സ്വമായി ഒരു സംഘം സ്ഥാപിച്ചവനും ആകകൊണ്ടു പ്രസംഗം കേൾപ്പാൻ അസംഖ്യം ആളുകൾ കൂടിയിരുന്നു. പ്രസംഗം ആൎക്കും ഒട്ടും തൃപ്തിപ്പെട്ടതിയില്ല. ബോധ

വീഡു മുതൽപേരെപ്പോലെ യശസ്സു സമ്പാദിപ്പാൻ ഇദ്ദേഹത്തിനു കഴിയാഞ്ഞതു ഒരു ആശ്ചര്യംതന്നെ- ഏതായാലും ഞങ്ങൾക്കു ഇതുകൊണ്ടു ഒരു ലാഭം ഉണ്ടായിട്ടുണ്ടു- വരുന്ന താളത്തിനൊക്കെ തുള്ളുവാൻ തയ്യാറായിരിക്കുന്ന സുറിയാനിക്കാർ ബൂരിന്റെ മാർഗ്ഗത്തിലും മേൻ മാമോദീസായും വേണ്ടാ കുർബ്ബാനയും വേണ്ടാ എന്നു വിശ്വസിപ്പാൻ പുറപ്പെട്ടാൽ സത്യവിശ്വാസത്തെ ധരിപ്പിക്കുവാൻ തക്ക ഏതുവാദം ചെയ്യേണ്ടതു ഞങ്ങളുടെ ചുമതലയാണല്ലൊ. ബൂരു് വന്നവഴിയെപോയി- അയാളുടെ വിശ്വാസമൊ ഉപദേശമൊ വേരൂന്നീട്ടില്ല- ഞങ്ങൾക്കു അതുകൊണ്ടു ഒരു ശ്രമം ലാഭവുമായി. ദൈവത്തിനു സ്തുതി.

❖ ❖ ❖

വ്യവഹാരവിശേഷം.— ഈ ചെയിത്താൻ കുറെനാളായി റോമ്മാസഭയിൽ പ്രവേശിച്ചിരിക്കുന്നു. പല റോമ്മാ പള്ളികളിലും തർക്കങ്ങളും വഴക്കുകളും വ്യവഹാരങ്ങളും നടന്നുവരുന്നുണ്ടു. വിശേഷാൽ റോമ്മാ സഭയിൽ ചേർന്ന തെക്കുംഭാഗരുടെ പള്ളികളിൽ ഒട്ടുക്കു യോഗം ഒരുഭാഗവും കത്തനാരന്മാരും മെത്രാനും മറുഭാഗവുമായി കക്ഷിതിരിഞ്ഞിരിക്കുന്നു. മെത്രാന്റെ കല്പന എപ്പോഴും കേൾക്കണമെന്നില്ലെന്നും കാരണം കൂടാതെ ഉണ്ടാകുന്ന മഹറോനു ശക്തിയില്ലെന്നും യാക്കോബായക്കാർ ഇതുവരെ വിചാരിച്ചിരുന്നതുപോലെ കാര്യരപ്പ, കൈവെപ്പും ക്രൂദാശകളും ശരിയായും വാസ്തവമായും അനുഭവിച്ചുവരുന്ന ഒരു ക്രിസ്ത്യാനിസംഘം ഖയാണെന്നും രക്ഷ യാക്കോബായക്കാരിലും ഉണ്ടെന്നും ഇത്രയും മികവും മെല്ലറഞ്ഞ റോമ്മാ പള്ളിക്കാർക്കു ഇപ്പോൾ മനസ്സിലായിട്ടുണ്ടു. രക്ഷയ്ക്കു കുറെക്കൂടെ എളുപ്പം സുറിയാനിസഭയിൽ ആണെന്നു താമസിയാതെ ഇവർ മനസ്സിലാക്കിക്കൊള്ളുമെന്നു വിശ്വസിക്കുന്നു- കോട്ടയത്തു റോമ്മാപ്പള്ളിയിൽ യോഗവും മെത്രാനും തമ്മിൽ തർക്കിച്ചു പോലീസുവ്യവഹാരത്തിൽ ആയിരിക്കുന്നു- കാരണം മറ്റൊന്നുമല്ല- യോഗത്തിന്റെ തിരഞ്ഞെടുപ്പും ഇഷ്ടവും അനുസരിക്കാതെ മെത്രാനു ബോധിച്ച ആളിനെ മെത്രാൻ കൈക്കാരനാക്കി- യോഗത്തിനു വിശ്വാസമുള്ളവരെ അവരും കൈക്കാരാക്കി- പള്ളിവക സ്വത്തുക്കളും നിക്ഷേപമുറിയും മറ്റും യോഗക്കൈക്കാരന്മാരുടെ ആധീനത്തിൽ ആണ- ഇതിനിടെ മെത്രാന്റെ കല്പന ഉണ്ടെന്നു പറഞ്ഞു വികാരിയും മെത്രാന്റെ കൈക്കാരന്മാരും കൂടി നടയ്ക്കാട്ടുള്ള ഭണ്ഡാരമുറിയുടെ താഴു തല്ലിപ്പൊളിച്ചു- പോലീസുകാർ തൽക്ഷണം പ്രതികളെ തൊണ്ടിയോടുകൂടി ബന്ധോവസ്തു ചെയ്തു- കേസു വിചാരണയിൽ ഇരിക്കുന്നു-

❖ ❖ ❖

ഒരു നല്ല ആരംഭം.— വടക്കുള്ള സുറിയാനിക്കാർക്കു കൊച്ചിപട്ടണം പ്രധാനവ്യാപാരസ്ഥലമാകുന്നു- ചരക്കുകൾ വാങ്ങുവാനും വില്ക്കുവാനും മറ്റു പല ആവശ്യങ്ങൾക്കും സദാ കൊച്ചിയിലേക്കു യാത്രചെയ്യാൻ ആവശ്യപ്പെടാത്തവർ ചുരുക്കമാകുന്നു- എന്നാൽ കൊച്ചിയിൽ കോട്ടയ്ക്കകത്തും മട്ടാഞ്ചേരിയിലും ഓരോ സുറിയാനിപ്പള്ളി ഉണ്ടെങ്കിലും നമ്മുടെ ആളുകൾക്കു താമസിപ്പാൻ തക്ക സ്ഥലം ഇല്ലാത്തതിനാൽ വളരെ ബുദ്ധിമുട്ടു നേരിടുന്നുണ്ടു- ഈ ബുദ്ധിമുട്ടിനെ പരിഹരിക്കുവാൻവേണ്ടി ടി- പള്ളിവികാരിയുടെയും കൈക്കാരന്മാരുടെയും പ്രത്യേകിച്ചു കുന്നംകുളങ്ങരെ പനയ്ക്കൽ കുഞ്ഞനമാത്തു ചുമ്മാരുടെയും ഉത്സാഹംകൊണ്ടു പല മഹാന്മാരുടെ സഹായത്തിന്മേൽ മട്ടാഞ്ചേരി ഇരുമീസ പള്ളിപ്പറമ്പിൽ വിശാലമായ ഒരു കെട്ടിടം പണിയിക്കുന്നതിനു ആരംഭിച്ചിരിക്കുന്നു- പലരും ദ്രവ്യസഹായം വാഗ്ദത്തം ചെയ്തിട്ടുണ്ടു- കുന്നംകുളങ്ങരെ പനയ്ക്കൽ ഇട്ടിക്കു മാത്തു അവർകൾ ടി- സ്ഥലം വന്നുകണ്ടു നൂറു ഉറുപ്പിക കൊടുക്കാമെന്നു വാഗ്ദത്തം ചെയ്കയും അതിൽ ൫൦ ഉറുപ്പിക ടി- ചുമ്മാരുവശം കൊടുക്കയും ചെയ്തിരിക്കുന്നു- ഇതിലേക്കു നൂറില്പരം ഉറുപ്പിക കൊടുക്കാമെന്നു പാമ്പാക്കുടെ കോനാട്ടു ഇട്ടൻപിള്ള അവർകളും കണ്ടനാട്ടു പാടത്തു പുരവത്തു അവർകളും സമ്മതിക്കയും ൨൦ ഉറുപ്പിക രൊക്കം കൊടുക്കയും ചെയ്തിരിക്കുന്നു- മുളന്തുരുത്തിൽ ചാലിൽ കോര അവർകളും ൫൦- ഉറുപ്പിക കൊടുക്കാമെന്നു സമ്മതിച്ചിട്ടുണ്ടു- വടക്കുള്ള സുറിയാനിക്കാർ ഈ കാര്യത്തിൽ യഥാശക്തി സഹായം ചെയ്യേണ്ടതാണെന്നു പറവാൻ ഞങ്ങൾക്കു ഒട്ടും സംശയമില്ല- പിരിഞ്ഞ പണത്തിനു കണക്കാക്കി വരുന്ന- ടി- പനയ്ക്കൽ ചുമ്മാരുവെതന്നെ ഒരു പരോപകാരതല്പരനാണെന്നും കുന്നംകുളങ്ങരെ അഭിവൃദ്ധിസംഘം വസ്ക്കൂളുകളും പാലക്കാട്ടെ കൊട്ടിലും ആരംഭിച്ചു നിലനിന്നു വരുന്നതു ഇയ്യാളുടെ മുഖ്യപരിശ്രമംകൊണ്ടാണെന്നും പറവാൻ ഞങ്ങൾക്കു ഒട്ടും മടിയില്ല- ഇയ്യാളുടെ ഇപ്പോഴത്തെ ശ്രമവും വളരെ ശ്ലാഘനീയം തന്നെ.

## പത്രിക വില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൨൮ |
| ഒറ്റപ്രതിക്കു | ,, | ൨ |

### പരസ്യക്കൂലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി | ,, | ൧൪ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിക്കൂട മാനേജർക്കു മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായോ തപാൽ സ്റ്റാമ്പായോ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

---

### വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീരിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

MAR THOMAS PRESS.
KOTTAYAM.